# ഭാഷാപോഷിണി

Bhasha Poshini

വിദ്യാധനം സർവ്വധനാൽ പ്രധാനം


പുസ്തകം 33. ❁ ലക്കം 4.

൧൧൦൮

വൃശ്ചികം.


ഭാഷാദോഷമശേഷമിക്കലകളെ-യു
പേക്ഷിക്കുവാൻ ശക്തിയും
ഭേഷാകും ധിഷണാവിശേഷവുമെഴും
ദോഷജ്ഞഭൂഷായിതാ
ഏഷാതോഷദവേഷഭാഷണചണാ
സോൽകർഷ പോഷം ചിരം
" ഭാഷാപോഷിണി " ശേഷശായികരുണോ-
ന്മേഷാൽ വിളങ്ങിടണം.

---


Bhasha Poshini Office, Kottayam.

License No. 33.

# വിഷയവിവരം



ലാലാലജപതറായി അവർകളുടെയും, കവി സാർവ്വഭൌമൻ വള്ളത്തോൾ അവർകളുടെയും ഛായാപടങ്ങൾ.



ശ്രീപത്മനാഭ സേവിനി വഞ്ചിധർമ്മവർദ്ധിനി

രാജരാജേശ്വരി സേതുലക്ഷ്മീബായി

## മഹാറാണി റീജന്റ തിരുമനസ്സുകൊണ്ടു്.

// ഭാഷാപോഷിണി.

| പുസ്തകം 33. | വൃശ്ചികം. | ലക്കം 4. |
| --- | --- | --- |

## ഈശ്വരപ്രാർത്ഥന.

(അത്തൂർ എം. കെ. മാധവൻപിള്ള)

പല്ലവി

പാഹി, ദൈവമേ! ഭഗവൽ പാദപങ്കജം-
പരിചൊടു ദിനമനു— പാഹി.

അനുപല്ലവി

പാപഹീനമായ ശാന്ത-
ജീവിതം-കേവലം ദൃഢതരമരുളിമാം— പാഹി.

ചരണങ്ങൾ

(൧) കന്മഷമെൻ കരളേത്തും തിരയാതെ,
നന്മതൻ സ്വാരസ്യസാരം സ്വാദിക്കുവാൻ,
നിന്മനോമോഹന പാവനകാരുണ്യം—
ചിന്മയാ!—മേന്മമേൽ വരുവതിനരുൾപരി— പാഹി.

(൨) ലോകത്തെയാകവെ പക്ഷപാതം വിനാ,
പാകത്തിലേക പിതാവെന്നപോലവെ,
ശോകത്തിൽനിന്നുകരകേററി രക്ഷിക്ക-
മേകനേ! -ദാസനിൽ ദയചൊരിയുക പരി— പാഹി.

---

## ശ്രീ പൂരാടംതിരുനാൾ മഹാറാണി തിരുമനസ്സുകൊണ്ടു്.

ശ്രീപത്മനാഭസേവിനി വഞ്ചിധർമ്മസംവർദ്ധിനി രാജരാജേശ്വരി റാണിസേതുലക്ഷ്മിബായി റീജൻറു തിരുമനസ്സിലേക്കു ൩൨ തിരുവയസ്സു പരിപൂർണ്ണമാകുന്ന ശുഭാവസരം ഈ വൃശ്ചികം ൨൯-ാംനു ആണല്ലോ. പലതുകൊണ്ടും ഈ പരിപാവനപുണ്യദിനം വഞ്ചിനാട്ടിലെ ജനങ്ങൾക്കു് ആനന്ദസന്ദായകമാണെന്നുതന്നെ പറയാം. പ്രജകളെ സന്താനനിർവ്വിശേഷം ഭരിച്ചുകൊണ്ടുപോകുന്ന ഒരു മഹാരാജ്ഞിയുടെ തിരുനാൾമഹാമഹം രാജഭക്തിയിൽ അദ്വിതീയന്മാരായ ഈ നാട്ടിലെ ജനങ്ങൾക്കു് അതിരററ ആനന്ദത്തെ പ്രദാനംചെയ്യുമെന്നുള്ളതിൽ ആശ്ചര്യപ്പെടേണ്ട ആവശ്യമേ ഇല്ല.

വഞ്ചിരാജ്യവാസികൾക്കു മൂലതാരത്തിനുശേഷം മഹനീയമായിത്തീർന്നിട്ടുള്ളതു് മഹിമയേറിയ ഈ പൂരാടതാരം തന്നെയാണു്. ജനഹിതത്തെ വിഗണിക്കാതിരിക്കയും പ്രജാസഞ്ചയത്തിൻെറ ആവശ്യങ്ങളെ നിറവേററുകയും ചെയ്യുന്നിടത്തോളം കാലം അധികാരസ്ഥാനങ്ങളോടുള്ള ആദരം ഏവർക്കും ഏതുകാലത്തുമുണ്ടായിരിക്കുന്നതാണല്ലോ. പോരെങ്കിൽ രാജാപ്രത്യക്ഷദൈവതമെന്നാണല്ലോ നമ്മുടെ പ്രമാണവും. രാജ്യക്ഷേമമാണു സ്വസുഖമെന്നുള്ള വ്രതത്തോടുകൂടി ജീവിക്കുന്ന ഈ തിരുമനസ്സിലെ പേരിൽ ഇപ്പോൾ ഈ നാട്ടുകാർ മാത്രമല്ല വിദേശീയർപോലും ഭക്ത്യാദരങ്ങൾ പ്രദർശിപ്പിക്കാതെ ഇരിക്കുന്നില്ല.

ഈ കുറഞ്ഞകാലഘട്ടത്തിനുള്ളിൽ ഈ തിരുമനസ്സുകൊണ്ടു രാജ്യവാസികൾക്കു ചെയ്തുകൊടുത്തിട്ടുള്ള ഗുണങ്ങൾ സീമാതീതങ്ങളാണ്. മനുഷ്യരോടൊപ്പംതന്നെ അവിടുന്നു മൃഗപക്ഷ്യാദികളേയും കരുണയോടുകൂടി പോററുന്നു. അനേകനാളുകളായി നടന്നുവന്ന മൃഗബലി അവിടുത്തെ ഭരണത്തോടുകൂടി നാമാവശേഷമായിത്തീൎന്നു. ജനഹൃദയത്തെ അസന്മാൎഗ്ഗത്തിലേക്കു പ്രേരിപ്പിക്കുന്ന ആഭാസഗാനങ്ങളെ പരിപാവനങ്ങളെന്നു വിചാരിക്കപ്പെട്ടുപോരുന്ന ദേവാലയങ്ങളിൽനിന്നും നിഷ്കാസനം ചെയ്യപ്പെട്ടു. കണ്ടുകൃഷി നെൽകരംനിവൃത്തമാക്കി. ഈവിധത്തിൽ ഓരോന്നും പറയുക എന്നുവെച്ചാൽ അവസാനമില്ല. ഇനിയും അവിടുന്നു പ്രജകളായ നമുക്ക് എത്രമാത്രം ഗുണങ്ങളാണു ചെയ്തുതരാനിരിക്കുന്നത്.

ഏതായാലും ഈ അവസരത്തിൽ മററുള്ളവരോടൊപ്പംതന്നെ "പോഷിണി"യും കരുണാനിധിയായ അവിടുത്തെ ആയുരാരോഗ്യസമ്പൽസമൃദ്ധിക്കായി ജഗദീശ്വരനോടൎത്ഥിച്ചുകൊള്ളുന്നു.

## ജപ്പാൻചക്രവൎത്തിയുടെ സിംഹാസനാരോഹണം.

കിരീടധാരണം, സിംഹാസനാരോഹണം മുതലായ കൎമ്മങ്ങളെല്ലാം എല്ലാ രാജാക്കന്മാരെയും ഒരുവിധമല്ലെങ്കിൽ മറെറാരുവിധത്തിൽ ബന്ധിക്കുന്ന ഒരു ആചാരമൎയ്യാദയായിട്ടാണിരിക്കുന്നത്. ഓരോ രാജ്യത്തും ഓരോതരത്തിലും ഓരോപ്രകാരത്തിലുമായിരിക്കും ഇവ ആചരിക്കപ്പെടുന്നതും. ഇംഗ്ലണ്ടിലെ ചക്രവൎത്തികളുടെ കിരീടധാരണം, ജൎമ്മൻ, റഷ്യാ, ഓസ്ട്രിയാ മുതലായ സാമ്രാജ്യങ്ങളിലെ ചക്രവൎത്തികളുടെ കിരീടധാരണം ഇവ മിക്കവാറും ഒരുപോലെയാണെങ്കിലും കാലദേശാവസ്ഥകൾ അനുസ്സരിച്ചും കീഴ്നടപ്പനുസരിച്ചും പല പല വ്യത്യസ്ഥങ്ങളായ രീതികളിലാണ് കഴിഞ്ഞുകൂടുന്നത്. തിരുവിതാംകൂർ കൊച്ചിരാജ്യങ്ങളിൽപോലും രാജ്യങ്ങൾ എത്രതന്നെ സമീപസ്ഥിതങ്ങളായിരുന്നിട്ടുകൂടിയും അല്പാല്പം വ്യത്യാസങ്ങളോടുകൂടിയാണ് ഇവ നടത്തപ്പെട്ടുപോരുന്നത് എന്നുള്ളതു അവ രണ്ടിൻെറയും ചടങ്ങുകൾ അറിയാവുന്നവരോടു വിശേഷിച്ചു പറയേണ്ടല്ലൊ. അപ്പോൾ ജപ്പാൻചക്രവൎത്തിമാരുടെ സിംഹാസനാരോഹണത്തിൽ വ്യത്യസ്ഥങ്ങളായ പല സമ്പ്രദായങ്ങളും ഉണ്ടായതിൽ അത്ഭുതപ്പെടാനില്ല. രസകരങ്ങളായ പല ചരിത്രമാമൂലുകളും നിൎവ്വഹിക്കപ്പെടുന്നതായ ഈ സിംഹാസനാരോഹണവൃത്താന്തം ഭാഷാപോഷിണിവായനക്കാൎക്കു രസകരമായിരിക്കുമെന്നു കരുതി അതിൻെറ ഒരു ചെറിയ വിവരണം ചുവടെ ചേൎത്തുകൊള്ളുന്നു. ലോകത്തിലെ മഹാശക്തികളിലൊന്നായ ജപ്പാനിലെ ഇപ്പോഴത്തെ ചക്രവൎത്തിയായ ഹൈറോഷിറെറാ തൻെറ പിതാവായ ടൈഷൊ, നാടുനീങ്ങിയ ൧൯൨൬ ഡിസംബർ ൨൫ ാംനു- തന്നെ ചക്രവൎത്തിയായിത്തീൎന്നു. എന്നാൽ ജപ്പാനിലെ സമ്പ്രദായം അനുസ്സരിച്ച് ഉടനെ സിംഹാസനാരോഹണം നടത്തുക പതിവില്ല. പരേതനായ ചക്രവൎത്തിയെപ്പററിയുള്ള സ്മരണകൊണ്ടും അതുസംബന്ധിച്ചുള്ള ദുഃഖാചരണംകൊണ്ടും പുതിയ ചക്രവൎത്തിയുടെ സിംഹാസനാരോഹണം കുറെക്കാലം കഴിഞ്ഞു മാത്രമെ നടക്കാറുള്ളു. ഇതിനു വേറെയും ചില കാരണങ്ങൾ ഉണ്ട്. ഒന്നാമതായി സിംഹാസനാരോഹണാവസരത്തിൽ ഉപയോഗിക്കേണ്ട അരി, അരിയിൽനിന്നുണ്ടാക്കുന്ന ഒരുതരം മദ്യം. മുതലായവ, ചില പ്രത്യേകസ്ഥലങ്ങൾ തിരഞ്ഞെടുത്തു ശുദ്ധിചെയ്തു കൃഷിയിറക്കിയതിൽനിന്നുണ്ടാകുന്ന വിളവിൽനിന്നുമാത്രമെ ശേഖരിക്കാൻ പാടുള്ളു. രണ്ടാമതായി സിംഹാസനാരോഹണത്തിനു മുമ്പായി ചക്രവൎത്തിയും ചക്രവൎത്തിനിയും ഒരു ക്ലിപ്തസമയം മുതൽ ഇന്നിന്നവ ആചരിച്ചുതുടങ്ങണമെന്നും മററും ചില മാമൂൽഏൎപ്പാടുകൾ ഉണ്ടു്. തിരുവിതാംകൂറിൽതന്നെ കാപ്പുകെട്ടുക, കറിക്കുവെട്ടുക, കാൽനാട്ടുക മുതലായ പല ആചാരങ്ങളും ഇവയ്ക്കു മുൻപേ ആചരിച്ചുവരുന്നുണ്ടല്ലൊ. റഷ്യായിലെ ചക്രവൎത്തിമാർ ആരായിരുന്നാലും അവരെ സാർ എന്നു വിളിക്കുന്നതുപോലെയും തുൎക്കിയിലെ രാജാവായി ആരുതന്നെ വന്നാലും അവരെ തുൎക്കിസുൽത്താനെന്നു വിളിക്കുന്നതുപോലെയും ജപ്പാനിലെ ചക്രവൎത്തിമാരെ "മിക്കാഡൊ" എന്നു വിളിക്കുന്നു. ഇക്കഴിഞ്ഞ നവംബർമാസം ൧൦ ാംനു- സിംഹാസനാ

രോഹണം നടത്തിയ ജപ്പാൻചക്രവർത്തി മിക്കാഡോമാരിൽവെച്ചു ൧൨൪-ാമനാണ്. ജപ്പാനിലെ ചക്രവർത്തിമാരിൽ ഒന്നാമനായിരുന്ന ദേഹത്തെ സൂര്യവംശത്തിൽനിന്നു ജപ്പാനിലേക്ക് അയച്ചതായിട്ടാണ് ഐതിഹ്യമുള്ളത്. പാരമ്പര്യമായിട്ടു ഓരോ ചക്രവർത്തിമാരും സ്ഥാനാരോഹണം ചെയ്യുമ്പോൾ രണ്ടു പ്രധാനകർമ്മങ്ങൾ അനുഷ്ഠിച്ചുവരികയാണു പതിവ്. സ്ഥാനാരോഹണം, നന്ദിപ്രദർശനം ഇങ്ങനെ രണ്ടു വകുപ്പായിട്ടാണ് ഇതു് ആഘോഷിക്കപ്പെട്ടുവരുന്നതും. ആദ്യത്തെ ആഘോഷങ്ങൾക്കും കർമ്മത്തിനും യോജിച്ച ഒരു തിയതി നിശ്ചയിക്കുകയാകുന്നു ഇതിന്റെ ആദ്യചടങ്ങ്. ഇതു നിശ്ചയിച്ചുകഴിഞ്ഞാലുടനെ ഈ വിവരം തന്റെ മുൻഗാമികളായിരുന്ന പരേതന്മാരായ ചക്രവർത്തികളുടെയും മററു സിദ്ധന്മാരുടെയും അടുക്കൽ അറിയിക്കുന്നു. ഇതിനോടുകൂടി ഇവരുടെ എല്ലാം ശവകുടീരങ്ങളിൽ ഈ ആഘോഷങ്ങൾ നിർവ്വിഘ്നമായി നടക്കുന്നതിനും അവരുടെ അനുഗ്രഹങ്ങൾ ഉണ്ടായിരിക്കുന്നതിനും ചില പ്രത്യേക പ്രാർത്ഥനകൾ നടത്തപ്പെടും. ടോക്കിയോയിലുള്ള ചക്രവർത്തിയുടെ കൊട്ടാരത്തിൽവെച്ചാണ് ഇതിന്റെ പ്രധാനചടങ്ങുകളെല്ലാം നിർവ്വഹിക്കുന്നതു്. ഇതു കഴിഞ്ഞാൽ ഈ വിവരം ജപ്പാനിലെ ആദ്യചക്രവർത്തിയേയും സ്ഥാനാരോഹണം ചെയ്യാൻപോകുന്ന ചക്രവർത്തിയുടെ മുൻഗാമികളായിരുന്ന രണ്ടു ചക്രവർത്തിമാരെയും പ്രത്യേകം ആൾ അയച്ചു് അറിയിക്കും. ഇതിനായി ചക്രവർത്തി പ്രത്യേകവസ്ത്രാലങ്കാരഭൂഷിതനായി കൊട്ടാരത്തിൽ എത്തി പ്രത്യേകാസനത്തിൽ ഇരുന്നുകൊണ്ടു ദൂതന്മാരെ വിളിച്ചു മുകളിൽ പ്രസ്താവിച്ചവരുടെ ശവകുടീരത്തിൽ ചെന്നറിയിക്കുന്നതിനായി ഒരു കല്പന എഴുതി തുല്യംചാർത്തികൊടുക്കുന്നു. ദൂതന്മാർ ഇതു വാങ്ങിച്ചുകൊണ്ടു പുറകോട്ടു തിരിയാതെ പിൻപക്കം ഇറങ്ങുകയും ഈ കല്പന ഒരു വെള്ളപ്പെട്ടിയിലാക്കി ഒരു പ്രത്യേക ദണ്ഡിന്മേൽ തൂക്കി രണ്ടുപേരുടെ തോളിൽ വഹിച്ചുകൊണ്ടു പോകുകയും ചെയ്യുന്നു. കൊട്ടാരത്തിലെ ഉദ്യോഗസ്ഥന്മാർ പട്ടാളക്കാർ കുഴലൂത്തുകാർ മുതലായി ഒരു വലിയ ജനക്കൂട്ടം ഇവരെ അനുഗമിക്കും.

ഇതു കഴിഞ്ഞാലുടനെ ഈ സന്ദർഭത്തിലെ ഉപയോഗത്തിലേക്ക് ആവശ്യമുള്ള അരി കൃഷിചെയ്തുണ്ടാക്കുന്ന നിലങ്ങൾ നിശ്ചയിക്കുന്ന ചടങ്ങായി. ഇങ്ങനെ തിരഞ്ഞെടുക്കുന്ന നിലങ്ങൾക്കു ജപ്പാനിൽ "യൂക്കി" എന്നും "സൂക്കി" എന്നുമാണു പേർപറഞ്ഞുവരുന്നതു്. കയോറൊ എന്ന സ്ഥലം മദ്ധ്യത്തിലാക്കി വടക്കുകിഴക്കു വശത്തുനിന്നു തിരഞ്ഞെടുക്കുന്ന സ്ഥലത്തിനു "സൂക്കി" എന്നും തെക്കുകിഴക്കായിട്ട് എടുക്കുന്ന സ്ഥലത്തിനു "യൂക്കി" എന്നുമാണു നാമകരണം ചെയ്തുവരുന്നതു്, മനുഷ്യരുടെ അറിവിൽപെട്ടതിലേക്കും ഏററവും വിശേഷപ്പെട്ട നിലങ്ങളാണ് ഇതിനായിട്ടു വേർതിരിക്കുന്നതു്. എന്നാൽ ഇതും ഒരു കുറി ഇട്ടെടുക്കുന്ന സമ്പ്രദായത്തിലാണു തീർച്ചപ്പെടുത്തുക. ഒരു ആമയുടെ പുറത്തെ ഓട്ടി കൊണ്ടുവന്നിട്ട് അതിന്റെ തലമുതൽ വാൽവരെ മദ്ധ്യേ ഒരു വരയുണ്ടാക്കുന്നു. ഇതിന്റെ ഇരുവശങ്ങളും അയ്യഞ്ചു ഖണ്ഡങ്ങളായിട്ടു തിരിക്കുകയും "സൂക്കിയിലും" "യൂക്കിയിലും" ഉള്ള ഏററവും പ്രധാനപ്പെട്ട കരകളുടെ പേരു് ഈ ഓരോ ഭാഗങ്ങൾക്കു കല്പിക്കയും ഈ കരകളുടെ എല്ലാം നാമങ്ങൾ എഴുതിയ കടലാസ്സുകളും മററും കുറെയധികം ഈ ഓട്ടിയുടെ പുറത്തിട്ടു തീകത്തിക്കുകയും ഓട്ടിയിൽ എവിടെ ആദ്യം പൊട്ടൽ ഉണ്ടാകുന്നോ ആ കരയിലെ നിലങ്ങളെ ഇതിനായി രൂപീകരിക്കുകയും ചെയ്യുന്നു. കേരളത്തിൽ ആശാരിമാർ ഗൃഹങ്ങൾ ചമയ്ക്കുമ്പോൾ നാളികേരം മുറിക്കുക എന്നൊരു സമ്പ്രദായമുണ്ടല്ലൊ. നാളികേരത്തിന്റെ പാടുകളിൽനിന്നും ആ ഗൃഹത്തിൽ താമസിക്കുന്നവരുടെ പല ഭവിഷ്യൽഫലങ്ങളും അവർ പറയുന്നതുപോലെ ഈ ആമ ഓട്ടിയിൽ ആദ്യം പൊട്ടിയുണ്ടാകുന്ന സ്ഥാനങ്ങൾക്കും മററും പല അർത്ഥങ്ങളും ജപ്പാനിൽ കല്പിച്ചുവരുന്നുണ്ട്. ദേവന്മാരുടെ നിശ്ചയപ്രകാരമാണ് ഇവയെല്ലാം നടക്കുന്നതെന്നു സൂചിപ്പിക്കുന്നതിനായി ഈ കുറിയിട്ട കടലാസ്സുകളും മററും എല്ലാം പ്രത്യേകം സൂക്ഷിക്കപ്പെടുന്നു. ഇങ്ങനെ രണ്ടു നിലങ്ങൾ തെരഞ്ഞെടുത്തതിനുശേഷം നടക്കുന്നതു് ആ സ്ഥലം ശുദ്ധമാക്കുക എന്നതാണ്. ഈ കർമ്മത്തോടു് അനുബന്ധിച്ചു് ആ നിലങ്ങളിൽ വിത്തു വിതയ്ക്കുക, പറിച്ചുനടുക, കൊയ്യുക, കളപ്പുരയുണ്ടാക്കി ശുദ്ധിചെയ്യുക, അവയിൽ ഇതു സംഭരിക്ക മുതലായ എല്ലാ ചടങ്ങുകൾ

ക്കും പ്രത്യേകം പ്രത്യേകം ഓരോ കർമ്മാദികൾ കഴിക്കേണ്ടതായിട്ടുണ്ട്. ചക്രവർത്തിയുടെ ഒരു പ്രത്യേക ഉദ്യോഗസ്ഥനാണ് ഇവയെല്ലാം നടത്തിക്കുന്നതു്. ഈ നിലത്തിലെ ധാന്യം കൊയ്യുന്നതിനു ഇരുമ്പു തൊടാൻ പാടില്ല. പിഴുതുകുട്ടിയാണു മെതിക്കുന്നതു് ഈ കളപ്പുരയുടെ സമീപവും ഒരു കെട്ടിടം പ്രത്യേകമുണ്ടാക്കി അവിടെ ചില ദേവന്മാരെ പ്രതിഷ്ഠിക്കുന്നതായിരിക്കും. മെതിച്ചതിന്റെശേഷം ഈ രണ്ടു നിലങ്ങളിലും കൃഷി ഇറക്കിയവരും അവരുടെ അനുചരന്മാരും കുളിച്ചു ശുഭ്രവസ്ത്രധാരികളായി ചക്രവർത്തിയുടെ പ്രതിപുരുഷന്റെ അടുക്കൽ വരികയും അനുവാദം വാങ്ങി ഈ ധാന്യങ്ങൾ കളപ്പുരയിൽ കൂട്ടിവയ്ക്കുകയും ചെയ്യുന്നു. ഇതിന്റെശേഷം ചക്രവർത്തിയും ചക്രവർത്തിനിയും ടോക്കിയോയിൽനിന്നു കയോറൊവിലേക്കു വരുന്നു. ഏകദേശം ൧൧൦൦ കൊല്ലങ്ങളായി ഈ സ്ഥലത്തുവെച്ചാണ് ഈ സ്ഥാനാരോഹണങ്ങൾ നടത്തിവരുന്നതു്. യാത്രാദിവസത്തിൽ അതിരാവിലെ ചക്രവർത്തിയും മററും ശുദ്ധംമാറി തന്റെ കൊട്ടാരത്തിലുള്ള കുലദേവതകളുടെ അടുക്കൽ പ്രത്യേക വഴിപാടുകളും പ്രാർത്ഥനകളും നടത്തിയതിന്റെശേഷമാണ് കയോറൊവിലേക്കു തിരിക്കുന്നതു്. ചക്രവർത്തിയുടെ എഴുന്നള്ളത്തോടുകൂടി അവിടുത്തെ കുലദൈവങ്ങളെ കൂടി ഒരു പ്രത്യേക പല്ലക്കിൽ എഴുന്നള്ളിച്ചുകൊണ്ടുപോകുന്നു. ഈ പല്ലക്കു വഹിക്കുന്നതിനു ൧൨ പേരെ ഒരു സ്ഥലത്തുനിന്നു തെരഞ്ഞെടുത്തു ഏർപ്പാടുചെയ്തിരിക്കും. പാരമ്പര്യമായി ഒരു സ്ഥലത്തുള്ളവരാണ് ഇതു ചെയ്തുവരുന്നതു്. അവർക്കല്ലാതെ വേറെ ആർക്കും ഇതു വഹിച്ചുകൊണ്ടുപോകാൻ അവകാശമില്ലാത്തതാണ്. കയോറൊവിൽ ഈ കർമ്മാദികൾ ആരംഭിക്കുന്ന ദിവസം രാവിലെ ജപ്പാനിലെ പ്രധാനപ്പെട്ട ഉദ്യോഗസ്ഥന്മാരെല്ലാം പ്രത്യേക വസ്ത്രാലങ്കാരഭൂഷിതരായി വാളും പരിചയും വഹിച്ച് ഈ സ്ഥലത്തുള്ള തെക്കെ ഗെയിററുകൽ കർമ്മം നടക്കുന്ന സ്ഥലത്തിനഭിമുഖമായി അവരവരുടെ സ്ഥാനവലിപ്പമനുസരിച്ച് അണിനിരന്നുനില്ക്കണം. ഇവർക്ക് എതിർവശത്തുള്ള ഗെയിററിൽ വാദ്യക്കാർ മേളക്കാർ മുതലായവരും നിന്ന് ആവശ്യമുള്ള സന്ദർഭങ്ങളിലെല്ലാം അവ ധ്വനിപ്പിക്കണം. ഈ സമയത്തു മണ്ഡപവാതൽ തുറക്കുന്നു. ഇവിടെയായിരിക്കും ചക്രവർത്തിയുടെ കൂടെ എഴുന്നള്ളിച്ചുകൊണ്ടുവന്നിട്ടുള്ള കുലദൈവങ്ങളെ പ്രതിഷ്ഠിച്ചിരിക്കുന്നതു്. തൽക്ഷണംതന്നെ ചക്രവർത്തി വെള്ളപ്പട്ടുകൊണ്ടുള്ള കഞ്ചുകം ധരിച്ചു സ്ഥലത്തു പ്രവേശിക്കുന്നു. ചക്രവർത്തിയുടെ സ്ഥാനചിഹ്നങ്ങളെല്ലാം കൂടെയുള്ള ഓരോ ജോലിക്കാർ വഹിച്ചുകൊണ്ടു പിന്നാലെ വരുന്നതാണ്. ചക്രവർത്തി വന്ന് അവിടെ പ്രതിഷ്ഠിച്ചിരിക്കുന്ന ദേവന്മാരെ അർച്ചിക്കുകയും തന്റെ പരേതന്മാരായ മുൻഗാമികളെ താൻ സ്ഥാനാരോഹണം ചെയ്ത വിവരം അറിയിക്കുന്നതായ വിളംബരം വായിക്കുകയും ചെയ്യുന്നു. ഇതിന്റെ അവസാനത്തിൽ പഞ്ചവാദ്യങ്ങൾ മുഴക്കപ്പെട്ടും. ഇതിനുശേഷം ചക്രവർത്തി, അവിടെ ചില കാഴ്ചകൾവയ്ക്കുന്നതായിരിക്കും, ഇതിനെ തുടർന്നു ചക്രവർത്തിനി മററു രാജകുടുംബാംഗങ്ങൾ മുതലായവർ ഓരോ കാഴ്ചകൾ അവിടെ സമർപ്പിക്കും. വാദ്യമേളങ്ങളോടുകൂടി കൂട്ടമണിയും അടിക്കുന്നതായിരിക്കും. ഇതു കഴിഞ്ഞു ഉച്ചതിരിഞ്ഞു സ്ഥാനാരോഹണം സംബന്ധിച്ചുള്ള മററു പ്രധാന ചടങ്ങുകൾ നിർവ്വഹിക്കപ്പെടുന്നതാണ്. ഇതു കയോറൊ കൊട്ടാരത്തിലുള്ള വലിയ ഹാളിൽവെച്ചാണു നടത്തപ്പെടുന്നതു്. ഈ ഹാളിന്റെ ഒരു ഭാഗത്തായിട്ടാണ് സിംഹാസനം സ്ഥാപിച്ചിരിക്കുന്നതു. വളരെ വിശേഷമായ പട്ടുകൾകൊണ്ടും കൊത്തുപണികൾകൊണ്ടും സ്വർണ്ണത്തിൽ രത്നങ്ങൾ പതിച്ച് ആകർഷകമാക്കിയിട്ടുള്ള വൻതരം ജോലികൾകൊണ്ടും ഇതു ഏററവും കമനീയമായ ഒന്നാണ്. ഇതു് ഒരു വലിയ പ്ലാററുഫോറത്തിൽ പൊക്കി സ്ഥാപിച്ചിരിക്കും. മുൻവശത്തുള്ള പ്രധാനപടികളിൽകൂടി ചക്രവർത്തിയ്ക്കു മാത്രമെ പ്രവേശിക്കാവൂ. പിൻഭാഗങ്ങളിലുള്ള നടകളിൽകൂടിയാണ് സേവകന്മാർ മുതലായവർ പ്രവേശിക്കുന്നതും ഇറങ്ങുന്നതും. ഈ സിംഹാസനമദ്ധ്യത്തിലുള്ള കസേര ഏററവും വിശേഷമായ സ്വർണ്ണപ്പണികളാലും നവരത്നഖചിതങ്ങളായ മൊട്ടുകളാലും ഏററവും മനോഹരമായി [illegible]ത്തിട്ടുള്ളതാണെന്നല്ലാതെ ഇതിനെപ്പററി വിശേഷിച്ചൊന്നും പറയുന്നതിനു കാണുന്നില്ല. ഏററവും പുരാതനമായ ഈ സിംഹാസനം ഈ സന്ദർഭത്തിലെ ഏററവും വിശേഷമായ ഒരു അലങ്കാരമാണ്. ചക്രവർത്തിനിയുപയോഗിക്കുന്ന സിംഹാസനം ഇതിലും വളരെ ചെറുതാണ്. ഇതു സ്ഥാപിച്ചിരിക്കുന്നതും ഇതിൽനിന്നും അകലെയായിട്ടാണ്.

ചക്രവത്തിസിംഹാസനത്തിൽ പ്രവേശിക്കുമ്പോൾ അതിൻെറ ഇരുവശവുമായി രണ്ടു ചെറിയ വിശേഷമായ മേശപ്പുറങ്ങളിൽ ചക്രവത്തിയുടെ വാൾ ചക്രവത്തി ധരിക്കുന്ന വിലതീരാത്ത ഓരോ ആഭരണങ്ങൾ മുതലായവ വെച്ചിരിക്കും. മരംകൊണ്ടുണ്ടാക്കപ്പെട്ടിട്ടുള്ള വിശേഷമായ ഒരു ചെങ്കോൽ ചക്രവത്തിയുടെ കൈവശം ഉണ്ടായിരിക്കും. ചക്രവത്തിനിയുടെ കൈവശം സാധാർമരംകൊണ്ടുണ്ടാക്കപ്പെട്ട ഒരു വിശറിയുമുണ്ടായിരിക്കും. ചക്രവത്തിയും ചക്രവത്തിനിയും അവരവരുടെ സിംഹാസനങ്ങളിൽ ഇരുന്നു കുറച്ചുകഴിഞ്ഞ് എഴുനേല്ക്കുന്നു. ഈ സമയം അവിടെ കൂടിയിട്ടുള്ള ലക്ഷോപലക്ഷം ആളുകൾ ഒരുമിച്ചു മുമ്പോട്ടു കുനിഞ്ഞാചാരം പ്രദർശിപ്പിക്കുന്നു. ഈ സമയം ചക്രവത്തി രാജകീയവിളംബരം വായിക്കുന്നു. ചക്രവത്തിയുടെ വായന കഴിഞ്ഞാലുടനെ ജപ്പാനിലെ ജനങ്ങളുടെ പ്രതിനിധി എന്ന നിലയിൽ പ്രധാനമന്ത്രി ഒരു മംഗളപത്രം വായിച്ചു സമപ്പിക്കുകയായി.

ഈ സംഗതികൾ ഇവിടെ നടന്നുകൊണ്ടിരിക്കുമ്പോൾ സിംഹാസനത്തിന് എതിരായുള്ള ഗെയിററിനു പുറത്ത് ഇരുവശവുമായി "ചെറി"വർഗ്ഗത്തിലുള്ള ഒരു ഫലവൃക്ഷവും നാരകവർഗ്ഗത്തിലുള്ള ഒരു ഫലവൃക്ഷവും നട്ടുകയും ചെറിവർഗ്ഗത്തിലുള്ള വൃക്ഷത്തിൻെറ ചുവട്ടിലായി സൂര്യബിംബമുള്ള ഒരു ചുവന്ന കൊടിയും നാരകവൃക്ഷത്തിൻെറ ചുവട്ടിൽ ചന്ദ്രബിംബമുള്ള ഒരു വെള്ളക്കൊടിയും ഉയർത്തുകയും ചെയ്യുന്നു. ഇതിനോട്ടുകൂടിത്തന്നെ ജപ്പാനിലെ ചക്രവത്തിമാർ പുരാതനകാലംമുതല്ക്കേ ഉപയോഗിച്ചുവരുന്ന പരുന്തിൻെറയും കാക്കയുടെയും സ്വരൂപങ്ങളുള്ള കൊടികളും ഉയർത്തപ്പെടുന്നു. വിവിധതരത്തിലും വിധത്തിലുമുള്ള ജപ്പാനിലെ സകല വാദ്യങ്ങളും അപ്പോൾ മുഴങ്ങുകയും പീരങ്കിവെടി, മണിനാദം പെരുമ്പറ ഇവകളാൽ ആകാശം മാറെറാലികൊള്ളുകയും ചെയ്യുന്നു. പ്രധാനമന്ത്രി ഈ സമയത്തിനു മുമ്പായി മംഗളപത്രവായന കഴിഞ്ഞു സിംഹാസനത്തിൻെറ മുമ്പിലുള്ള വൃത്താകാരമായ സ്ഥലത്തു മററുദ്യോഗസ്ഥന്മാരുടെ മുമ്പിലായി വന്നു നിലകൊണ്ടിരിക്കും. ഒരു പ്രത്യേക അവസരത്തിൽ പ്രധാനമന്ത്രി "ബാൻസ്സായേ" എന്നുച്ചത്തിൽ വിളിച്ചുപറകയും ഇതിനെ തുടൎന്ന് അവിടെ സന്നിഹിതരായിട്ടുള്ള ലക്ഷോപലക്ഷം ആളുകൾ എല്ലാവരും കൂടി യോജിച്ച് ഏകസ്വരത്തിൽ "ബാൻസ്സായേ" എന്നു വളരെ ഉച്ചത്തിൽ ആർത്തുവിളിക്കുകയും ചെയ്യുന്നു. ഇതോടുകൂടി അന്നത്തെ ചടങ്ങു അവസാനിക്കുന്നതാണ്.

പിറേറദിവസമാണ് നന്ദി പ്രദർശിപ്പിക്കുന്നതായ കമ്മങ്ങളും ശുദ്ധീകരണവും നടക്കുന്നത്. ഇതു ഏകദേശം വൈകിട്ടു നാലുമണിയോടുകൂടി ആരംഭിക്കും. പഴയ മാമൂൽ അനുസ്സരിച്ചുള്ള പല ആചാരനടപടികളും അന്നു നടത്തുന്നതായിരിക്കും. ചക്രവത്തിയുടെ ദേഹത്തിൽനിന്നു പിശാചുക്കളെ ഓടിച്ചുകളയുന്ന എന്നത്ഥത്തിൽ ചക്രവത്തി ധരിച്ചിട്ടുള്ള കുപ്പായം ഊരി പല മന്ത്രോച്ചാരണങ്ങളുടെ ഇടയിൽ പല പ്രാവശ്യം കുടയുകയും ഉടനെതന്നെ അതു മടക്കി ഭദ്രമായി ഒരു പെട്ടിയിൽ അടച്ചു സൂക്ഷിക്കുകയും ചെയ്യുന്നു. ചക്രവത്തിയുടെ ദീഘായുസ്സിനായി ഒരു ചരടു ജപിച്ചു ചക്രവത്തിയുടെ ഭുജത്തിൽ കെട്ടുന്നു. ഇതിനും പുറമെ ദേവന്മാരുടെ വിശ്രമത്തിനെന്നു ആശിച്ചു ഒരു വലിയ കട്ടിലിന്മേൽ ഒന്നിനുമേലെ ഒന്നായി അനവധി കിടക്കകളും അതിൻെറ ഒത്ത നീളത്തിലുള്ള ഒരു തലയിണയും ഇട്ടു സജ്ജമാക്കി സൂക്ഷിക്കുന്നു. എന്നാൽ ഈ കിടക്കകൾ എല്ലാം ജപ്പാനിലെ കിടക്കകളോടു വ്യത്യസ്തപ്പെട്ടിരിക്കുന്നതിനാൽ ഈ നടപടി മററു ദേശങ്ങളിൽനിന്നു പകത്തിയതായിരിക്കാമെന്നൂഹിക്കുന്നു. നേരം സന്ധ്യയായാൽ വിളക്കുകൾ കത്തിക്കുന്നതിനും മററ് ഇതര ആവശ്യങ്ങൾക്കായും ഉപയോഗിക്കുന്ന അഗ്നിയുണ്ടാക്കുന്നതും പ്രത്യേകതരത്തിലുള്ള രണ്ടു തടികൾ തമ്മിൽ ഉരസി അതിൽനിന്നു തീയുണ്ടാക്കി മാത്രമെ ഈ ആവശ്യങ്ങൾക്കെല്ലാം ഉപയോഗിക്കാൻ പാടുള്ളു. നന്ദി സമപ്പണം കഴിഞ്ഞാലുടനെ ശുദ്ധീകരണത്തിനുള്ള ഒരുക്കമായി. ചക്രവത്തി ചില പ്രത്യേകതരം ഉടുപ്പു ധരിച്ചു ഒരു വലിയ പാത്രത്തിൽ പ്രവേശിക്കുന്നു. സാധാരണ കുളിക്കാനുപയോഗിക്കുന്നമാതിരി പാത്രമല്ല അത്. വളരെ കുഴിയുള്ളതും വെള്ളം തെറിച്ചു പുറത്തോട്ടു പോകാൻ പാടില്ലാത്തവിധത്തിൽ വിസ്താരമുള്ളതുമായിരിക്കും ഈ പാത്രം. ചക്രവത്തി പാത്ര

ത്തിൽ പ്രവേശിച്ചാലുടനെ ശുദ്ധിചെയ്യാനുള്ള പ്രത്യേക ജലം ഇദ്ദേഹത്തിന്റെ തലവഴി ഒഴിച്ചു കുളിപ്പിച്ചു ശുദ്ധിചെയ്യുന്നു. ഈ ശുദ്ധീകരണത്തിനുശേഷം രാജചിഹ്നമായ ഉടുപ്പും കറുത്ത തൊപ്പിയും ധരിച്ചു മെതിയടിയിൽ ആരോഹണം ചെയ്തു ചക്രവർത്തി പുറത്തു വരുന്നു. ഈ സമയം ആദ്യമായി ചെയ്യുന്നതു് അവിടെ നടന്ന എല്ലാ സംഗതികളുടെയും ഒരു റിപ്പോർട്ടു ദേവന്മാൎക്കു് അയയ്ക്കാനായി തയാറാക്കീട്ടുള്ളതിൽ തുല്യംചാർത്തുകയും 'യൂക്കി'നിലത്തിലേയും 'സൂക്കി'നിലത്തിലെയും അരികൊണ്ടു പ്രത്യേകം പ്രത്യേകം തയാർചെയ്തിട്ടുള്ള സാധനങ്ങൾ ഭക്ഷിക്കുകയും ഈ ധാന്യത്തിൽനിന്നുതന്നെ വാററി എടുത്തിട്ടുള്ള വൈനും ചുവപ്പുവൈനും കുടിക്കുകയുമാകുന്നു. രണ്ടു പകലും രണ്ടു രാത്രിയുംകൊണ്ടു മാത്രമെ ഈ ആഘോഷങ്ങൾ അവസാനിക്കുകയുള്ളൂ. ഈ ദിവസങ്ങളിൽ ഉച്ചയ്ക്കും വൈകീട്ടും രണ്ടുനേരം ഭക്ഷണം അവിടെ കൂടുന്ന എല്ലാവൎക്കും നല്കുന്നു. ആഘോഷങ്ങൾ എല്ലാം കഴിഞ്ഞാലുടനെ ചക്രവർത്തിയും ചക്രവർത്തിനിയും കൂടി ജപ്പാനിലെ ആദ്യത്തെ ചക്രവർത്തിയായ ജിമ്മുവിന്റെ ശവകുടീരത്തിലും പിന്നീടു മുത്തപ്പന്റെയും വലിയച്ഛന്റെയും പിതാവിന്റെയും ശവകുടീരങ്ങളിലും എത്തി പ്രത്യേക ആരാധനകൾ കഴിക്കുന്നു. ചക്രവർത്തി തിരിച്ചു തലസ്ഥാനത്തേക്കു വരുമ്പോൾ തന്റെ കുലദേവതയെ അവിടെനിന്നു കൊണ്ടുപോയപോലെ എഴുന്നള്ളിച്ചു തിരിച്ചുകൊണ്ടുവരികയും കൊട്ടാരത്തിൽ പ്രതിഷ്ഠിക്കുകയും ചെയ്യുന്നു. ഇങ്ങനെ സിംഹാസനാരോഹണംസംബന്ധിച്ചുള്ള സകല ചടങ്ങുകളും അവസാനിക്കുന്നു.

---

## മലയാളബ്രാഹ്മണരുടെ സാഹിത്യപരിശ്രമം.

(തുടൎച്ച)

(കവിതിലകൻ കൊട്ടാരത്തിൽ ശങ്കുണ്ണി).

മംഗലത്തുനമ്പൂരി പിന്നെ ചെങ്ങന്നൂർഗ്രാമക്കാരായ ബ്രാഹ്മണരുടെ പൌരോഹിത്യം സ്വീകരിച്ചുകൊണ്ടു് ആ ദിക്കുകളിൽ സഞ്ചരിച്ചിരുന്നു. അതിനിടയ്ക്കു് ഒരു കൊല്ലം നിത്യശ്രാദ്ധമുണ്ടുകൊണ്ടു ചെങ്ങന്നൂർ "വാഴമാവേലി" ഭട്ടതിരിയുടെ ഇല്ലത്തു സ്ഥിരമായി താമസിക്കുകയും ചെയ്തിരുന്നു. അന്നത്തെ വാഴമാവേലി രണ്ടാമൻ ഭട്ടതിരി ജ്യോതിശ്ശാസ്ത്രത്തിൽ അതിനിപുണനായിരുന്നു. അദ്ദേഹം അദ്ദേഹത്തിന്റെ പുത്രനായ കൃഷ്ണൻ എന്ന ശുദ്ധബാലനെയും ആ ശാസ്ത്രം നല്ലപോലെ പഠിപ്പിച്ചിരുന്നു. മംഗലത്തുനമ്പൂരി അനേകം ശാസ്ത്രങ്ങളിൽ നൈപുണ്യം സമ്പാദിച്ചിരുന്നുവെങ്കിലും ജ്യോതിശ്ശാസ്ത്രം അദ്ദേഹം ഗ്രഹിച്ചിരുന്നില്ല. അതിനാൽ കൃഷ്ണനു് അദ്ദേഹത്തെക്കുറിച്ചു് അകമേ സാമാന്യത്തിലധികം പുച്ഛമുണ്ടായിരുന്നു. എന്നാൽ പുറമേ അതു കാണിച്ചിരുന്നുമില്ല.

ഒരു ദിവസം സന്ധ്യയാകാറായപ്പോൾ കൃഷ്ണൻ മുററത്തിറങ്ങിനിന്നു പടിഞ്ഞാട്ടു നോക്കിക്കൊണ്ടു് ഇറയത്തു നിന്നിരുന്ന മംഗലത്തുനമ്പൂരിയോടു്: "ഇന്നു ചന്ദ്രനെക്കണ്ടാലത്തെ ഫലമെന്താണു് ?" എന്നു ചോദിച്ചു. അതിനുത്തരമായി നമ്പൂരി "എന്തോ എനിക്കു നിശ്ചയമില്ല" എന്നു പറഞ്ഞുകൊണ്ടു് അദ്ദേഹവും മുററത്തിറങ്ങിനിന്നു പടിഞ്ഞാട്ടു നോക്കി. അപ്പോൾ കൃഷ്ണൻ കൈകൊട്ടിച്ചിരിച്ചു. അതു കണ്ടപ്പോൾ മംഗലത്തുനമ്പൂരി അന്നു കറുത്തവാവാണെന്നു ഓർക്കുകയും ഇതു എനിക്കു ജ്യോതിശ്ശാസ്ത്രമറിഞ്ഞുകൂടാഞ്ഞിട്ടു കൃഷ്ണൻ തന്നെ പരിഹസിക്കുകയാണു് ചെയ്തതെന്നു മനസ്സിലാക്കുകയും ചെയ്തു. എങ്കിലും അദ്ദേഹം അതിനെക്കുറിച്ചൊന്നും പറയുകയും ഭാവിക്കുകയും ചെയ്തില്ല. പിറേറദിവസം നമ്പൂരി തനിക്കും ജ്യോതിശ്ശാസ്ത്രം കുറച്ചു പഠിച്ചാൽക്കൊള്ളാമെന്നുണ്ടെന്നു വാഴമാവേലി ഭട്ടതിരിയോടു പറയുകയും പഠിപ്പിക്കാമെന്നു ഭട്ടതിരി സമ്മതിക്കുകയും അടുത്ത ദ്വിതീയ മുതൽ നമ്പൂരി പഠിച്ചുതുടങ്ങുകയും ചെയ്തു. മഹാവിദ്വാനായിരുന്ന നമ്പൂരിക്കു് ആ ശാസ്ത്രത്തിൽ അനന്യസാധാരണമായ നൈപുണ്യം സമ്പാദിക്കുന്നതിനു വളരെക്കാലം വേണ്ടിവന്നില്ല. ഭട്ടതിരിയുടെ സംവത്സരദീക്ഷ കഴിഞ്ഞപ്പോഴേയ്ക്കും നമ്പൂരിയുടെ ശാസ്ത്രാഭ്യാസനവും കഴിഞ്ഞു. പിന്നെ നമ്പൂരി ഗുരുദക്ഷിണ കഴിക്കാനായി ഭാവിച്ചപ്പോൾ ഭട്ടതിരി "അതു വേണ്ട, എന്റെ സന്തോഷത്തിനായിട്ടാണല്ലോ ദക്ഷിണ ചെയ്യുന്നതു്. അതിനു് അങ്ങു് എന്റെ പുത്രനായ കൃഷ്ണനെ വിഡ്ഢിയാക്കാതെയിരുന്നാൽ മാത്രം മതി. അതിലധികമായ സന്തോഷം എനി

ക മറെറാന്നുമില്ല'' എന്നു പറഞ്ഞു. അപ്പോൾ നംപൂരി : ''എന്നാൽ ജ്യോതിശാസ്ത്രം പഠിച്ചതെന്തിനാണ്? അവനെന്നെ അമാവാസിനാൾ ചന്ദ്രനേക്കണ്ടാലത്തെ ഫലമെന്താണെന്നു ചോദിച്ചു പരിഹസിച്ചു. അതിനു പകരം അവനെയും ഒന്നിളിഭ്യനാക്കണമെന്നുദ്ദേശിച്ചാണല്ലോ ഞാനിതു പഠിച്ചത് '' എന്നു പറഞ്ഞു. ഉടനെ ഭട്ടതിരി ''അതെ, അതെനിക്കറിയാം ; അതുകൊണ്ടാണല്ലോ ഞാനിങ്ങനെ പറയുന്നത്. അങ്ങനെ അങ്ങു ചെയ്യരുത്'' എന്നു വീണ്ടും പറഞ്ഞു.

നംപൂരി. എന്നാലതു വേണ്ട, ഇവൻനിമിത്തം ജനങ്ങൾക്കുണ്ടാകുന്ന ഉപദ്രവത്തെ തടുക്കുന്നതിനു വിരോധമുണ്ടോ ?

ഭട്ടതിരി. ഇല്ല, എന്നാൽ ഇവൻനിമിത്തം ജനങ്ങൾക്കെന്തുപദ്രവമാണുണ്ടാകുന്നത് ?

നംപൂരി. അതു പറയാം, ഇവൻ നൂറു സംവത്സരത്തെ മുഹൂർത്തങ്ങളെല്ലാം ഗണിച്ചെഴുതി ഇവിടെ വെച്ചിട്ടില്ലേ ? അവയെല്ലാം പിഴച്ച മുഹൂർത്തങ്ങളാണ്. അവ ജനങ്ങൾക്ക് ഓരോ ആവശ്യങ്ങൾക്ക് ഇവൻ ചാ ിക്കൊടുക്കുമല്ലോ. അതു വലിയ ഉപദ്രവമല്ലേ ?

ഭട്ടതിരി. അവ കൃഷ്ണൻ ഗണിച്ചുണ്ടാക്കിയവയാണെങ്കിലും ഞാനും പരിശോധിച്ചിട്ടുണ്ട്. അവയിലൊന്നും പിഴച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. അവയ്ക്കെന്താണു പിഴ ?

നംപൂരി. ആ മുഹൂർത്തങ്ങൾക്കൊക്കെ ഇടിമുഴക്കമുണ്ടാകും. ഇടിമുഴക്കമുണ്ടായാൽപ്പിന്നെ ആ മുഹൂർത്തം കൊള്ളുകില്ലല്ലോ.

ഭട്ടതിരി. ഇടിമുഴക്കമുണ്ടാകുമെന്നു നിശ്ചയമാണോ ?

നംപൂരി. നിശ്ചയം തന്നെ.

ഭട്ടതിരി. എന്നാൽ അടുത്ത ദിവസം തന്നെ ഒരടിയന്തിരത്തിനു കൃഷ്ണൻ ഒരു മുഹൂർത്തം ചാർത്തിക്കൊടുത്തിട്ടുണ്ട്. അതിന് ഇടിമുഴക്കമുണ്ടാകുമോ എന്നു നമുക്കു നോക്കാം. അതു കഴിഞ്ഞിട്ടേ നംപൂരി ഇവിടെനിന്നു പോകാവൂ.

അങ്ങനെതന്നെ എന്നു സമ്മതിച്ചു നംപൂരി അവിടെത്താമസിച്ചു.

മുഹൂർത്തദിവസം ഭട്ടതിരിയും നംപൂരിയും കൃഷ്ണനുംകൂടി അടിയന്തിരസ്ഥലത്തെത്തി. രാത്രിയിലായിരുന്നു മുഹൂർത്തം. രാത്രിയായപ്പോൾ ചന്ദ്രനുദിച്ചുയരുകയും നിലാവു പ്രകാശിക്കുകയും ചെയ്തതല്ലാതെ ഇടിമുഴക്കമുണ്ടാകാനുള്ള ഭാവമൊന്നും കണ്ടില്ല. എങ്കിലും മുഹൂർത്തസമയമായപ്പോൾ പെട്ടെന്നു ഒരു മഴക്കാറു വരികയും ഇടിമുഴക്കമുണ്ടാവുകയും ചെയ്തു. അപ്പോൾ ഭട്ടതിരി—ഇതു അത്ഭുതം തന്നെ. ഈ വേനൽക്കാലത്ത് ഇങ്ങനെ ഇടിമുഴക്കമുണ്ടായതുകൊണ്ടു ഇനി ഈ നംപൂരിയെ കേവലം മംഗലമെന്നു പറഞ്ഞാൽപ്പോരാ. ''മുഴക്കമംഗലം'' എന്നു തന്നെ പറയണം എന്നു പറഞ്ഞു. അന്നുമുതൽ അദ്ദേഹത്തെ എല്ലാവരും മുഴക്കമംഗലം എന്നു പറഞ്ഞുതുടങ്ങി. അതു ലോപിച്ചു കാലക്രമേണ മുഴമംഗലമെന്നും മുഴാംഗലമെന്നുമായിത്തീർന്നു. അദ്ദേഹത്തെ ചിലർ ''മഹിഷമംഗലം'' എന്നും പറയാറുണ്ടു. അതു അസംബന്ധമാണ്.

ഇടിമുഴക്കം നിമിത്തം മുടങ്ങിപ്പോയ അടിയന്തിരത്തിനു പിന്നെ മുഴാംഗലത്തുനംപൂരി മുഹൂർത്തം നിശ്ചയിച്ചു ചാർത്തെഴുതിക്കൊടുക്കുകയും ആ മുഹൂർത്തത്തിന് ഇടിമുഴക്കവും മററുമുണ്ടാകാതെ അടിയന്തിരം നിർവ്വിഘ്നം നടക്കുകയും ചെയ്തു. അതു കൂടിക്കഴിഞ്ഞപ്പോൾ പാഴമാവേലിഭട്ടതിരിക്കും കൃഷ്ണനും മനസ്താപം സഹിക്കവയ്യാതെയായിത്തീർന്നു. എങ്കിലും എന്തു ചെയ്യാം ? സഹിക്കയല്ലാതെ നിവൃത്തിയില്ലല്ലോ.

അനന്തരം ഭട്ടതിരി നംപൂരിയോടു ''കൃഷ്ണൻ ഗണിച്ചെഴുതിവെച്ചിരിക്കുന്ന മുഹൂർത്തഗ്രന്ഥം ഇനി എന്താണ് ചെയ്യേണ്ടത് ?'' എന്നു ചോദിച്ചു. നംപൂരി അതിനു പറഞ്ഞ മറുപടി ''അതു തീയിലിട്ടു ചുട്ടുകളയണം, എന്നാൽ മതി'' എന്നായിരുന്നു. ഗത്യന്തരമില്ലാതെ വന്നതിനാൽ ഭട്ടതിരി അപ്രകാരം ചെയ്യുകയും നംപൂരി അതിനു പകരം അത്രയും കൊല്ലങ്ങളിലെ ഇടിമുഴക്കമുണ്ടാകാത്ത മുഹൂർത്തങ്ങൾ ഗണിച്ചുണ്ടാക്കി എഴുതിക്കൊടുത്തു ഭട്ടതിരിയെ സന്തോഷിപ്പിച്ചു് അനുഗ്രഹം വാങ്ങുകയും ചെയ്തശേഷം അവിടെനിന്നു പിരിഞ്ഞു സ്വദേശത്തേക്കു പോയി.

തദനന്തരമാണ് മുഴാംഗലത്തുനംപൂരി സാഹിത്യപരിശ്രമം തുടങ്ങിയത്. അദ്ദേഹം ജ്യോതിശ്ശാസ്ത്രം സംബന്ധിച്ചു കാലദീപം മുതലായവയും മതാചാരം സംബന്ധിച്ചു ആശൗചം, പ്രായശ്ചിത്തം മുതലായവയും ഉണ്ടാക്കുകയും അവ സർവ്വസമ്മതങ്ങളും പ്രചുരപ്രചാരങ്ങളുമായിത്തീരുകയും ചെയ്തു. ആശൗചം തന്നെ ആദ്യം സംസ്കൃതത്തിൽ പതിനെട്ടു ശ്ലോകമായിട്ടൊന്നുണ്ടാക്കി. അതിന്റെ സംക്ഷിപ്തതകൊണ്ടു് അർത്ഥം എല്ലാവർക്കും സു

ഗമമായിരിക്കയില്ലെന്നു തോന്നുകയാൽ അറുപത്തിനാലു ശ്ലോകമായിട്ടു ഭാഷയിലും ഒന്നുണ്ടാക്കി. ആശൌചം ആഴ്‌വാഞ്ചേരിതമ്പ്രാക്കൾ മുതലായി അനേകം മഹാന്മാരുണ്ടാക്കീട്ടുണ്ടെങ്കിലും മഴമംഗലത്തുനമ്പൂരിയുടെ ആശൌചമാണു് സർവ്വസമ്മതമായിരിക്കുന്നതു്.

മേല്പറഞ്ഞവ കൂടാതെ അദ്ദേഹം നൈഷധം മുതലായ ചില ഭാഷാചമ്പുക്കളുമുണ്ടാക്കിട്ടുണ്ടു്. ആകപ്പാടെ നോക്കിയാൽ അദ്ദേഹവും ധാരാളമായി സാഹിത്യപരിശ്രമം ചെയ്തിട്ടുള്ള ആളാണെന്നു തന്നെ പറയേണ്ടിയിരിക്കുന്നു.

ഇനി പ്രസിദ്ധനായിരുന്ന മേല്പുത്തൂർ നാരായണഭട്ടതിരിയെക്കുറിച്ചു ചിന്തിക്കാം. മേല്പുത്തൂർ നാരായണഭട്ടതിരി സാഹിത്യപരിശ്രമം ചെയ്തിട്ടുള്ള മലയാളബ്രാഹ്മണരിൽ പ്രഥമഗണനീയന്മാരുടെ കൂട്ടത്തിലൊരാളാണെന്നുള്ളതിനു സംശയമില്ല. അദ്ദേഹം "നാരായണീയം" എന്നു പ്രസിദ്ധമായിട്ടുള്ള ആ ഭഗവൽസ്തോത്രകൃതികൊണ്ടു തന്നെ കേരളീയബ്രാഹ്മണകവികളിൽ പ്രഥമസ്ഥാനത്തിനു് അർഹനായിക്കഴിഞ്ഞു. പിന്നെ അദ്ദേഹം 'പ്രക്രിയാസർവ്വസ്വം' എന്നുള്ള ഗ്രന്ഥമുണ്ടാക്കി അദ്ദേഹത്തിന്റെ അപാരമായ വ്യാകരണജ്ഞാനത്തെ സൂചിപ്പിച്ചു. പിന്നെ ധാതുകാവ്യമുണ്ടാക്കി. അതിനെ ഒന്നുകൂടെ വിശദീകരിക്കുകയും ചെയ്തു. ഭട്ടതിരിപ്പാടുണ്ടാക്കീട്ടുള്ള ചമ്പൂപ്രബന്ധങ്ങൾ നോക്കിയാൽത്തന്നെ അദ്ദേഹത്തിന്റെ യോഗ്യതകളറിയാവുന്നതാണു്. അദ്ദേഹത്തിനു യാഗക്രിയകളെക്കുറിച്ചുള്ള ജ്ഞാനം നല്ലപോലെ ഉണ്ടായിരുന്നു എന്നുള്ളതു രാജസൂയംപ്രബന്ധം നോക്കിയാൽത്തന്നേ അറിയാം. അദ്ദേഹമുണ്ടാക്കീട്ടുള്ള ചമ്പൂപ്രബന്ധങ്ങളെല്ലാം ചാക്യാന്മാർ അരങ്ങത്തു ചൊല്ലി അർത്ഥം പറയാറുള്ളതുകൊണ്ടു അവയ്ക്കുള്ള കവിതാഗുണങ്ങൾ എല്ലാവൎക്കും അറിയാവുന്നതാണല്ലോ. സകല രസങ്ങളും ഒരുപോലെ സ്ഫുരിക്കുന്നവയായിട്ടു ഭട്ടതിരിയുടെ കൃതികൾപോലെ വേറെ അധികമുണ്ടെന്നു തോന്നുന്നില്ല. ഭട്ടതിരിയുടെ കവനങ്ങളിൽ ഭക്തിരസപ്രധാനങ്ങളായിട്ടുള്ളവയ്ക്കു് അധികം വിശേഷമുണ്ടെന്നുള്ളതു നാരായണീയംകൊണ്ടു സ്പഷ്ടമായിട്ടുള്ളതും പ്രസിദ്ധവുമാണു്.

ഭട്ടതിരിപ്പാടു മുക്തിസ്ഥല (മുക്കോല) ക്ഷേത്രത്തിൽ ഭജിച്ചു താമസിച്ചിരുന്ന കാലത്തു് അവിടത്തെ ഭഗവതിയെക്കുറിച്ചു "ശ്രീപാദസപ്തതി" എന്നൊരു സ്തോത്രമുണ്ടാക്കി. അതും ഭക്തിരസപ്രധാനമായിട്ടുള്ളതാണു്. അതിലൊരു ശ്ലോകം താഴെപ്പകൎത്തുന്നു:—

"യൽസംവാഹനലോഭിനശ്ശശികലാചൂഡസ്യ ഹസ്താംബുജ-
സ്പർശേനാപി ച ലോഹിതായതി മുഹുസ്തൽപാദപങ്കേരുഹം
തേനൈവോദ്ധതകാസരാസുരശിരശ്ശൃംഗാഗ്രസംഘട്ടന-
പ്രാചണ്ഡ്യം തദനുഷ്ഠിതം കില കഥം ? മുക്തിസ്ഥലസ്ഥേ ! ശിവേ !"

ഭട്ടതിരിപ്പാടു യുക്തംപോലെ കുറേശ്ശ ഫലിതവും പ്രയോഗിക്കാറുണ്ടെന്നു് അദ്ദേഹത്തിന്റെ കൃതികൾ മനസ്സിരുത്തി വായിക്കുന്ന മലയാളികൾക്കറിയാം. ദൂതവാക്യം പ്രബന്ധത്തിൽ—

"ദത്താ പിത്രമപാജ്ജിതം തദധുനാരാജ്യാൽമേഭ്യോ ഭവാ-
നാസ്താമത്ര സുഖി നചേദപി ഭവേന്നിഷ്കൌരവം ക്ഷ്മാതലം"

എന്നു പ്രയോഗിച്ചിരിക്കുന്നു. ശ്രീകൃഷ്ണനെക്കൊണ്ടു ദുര്യോധനന്റെ മുഖത്തു നോക്കി "ഏഭ്യോ ഭവാൻ" എന്നു പറയിക്കാൻ ഒരു മലയാളിയായ ഭട്ടതിരിക്കല്ലാതെ മറ്റൊരു കവിക്കും സാധിക്കുമെന്നു തോന്നുന്നില്ല.

ഇനി പൂന്താനത്തു നമ്പൂരിയെക്കുറിച്ചുകൂടി സ്വല്പം പറയാം:—മേല്പുത്തൂർ ഭട്ടതിരിയുടെകാലത്തു പൂന്താനത്തു നമ്പൂരി എന്നു പ്രസിദ്ധനായിട്ടു ഒരു കവിയുണ്ടായിരുന്നു. അദ്ദേഹത്തിനു് സംസ്കൃതഭാഷാപാണ്ഡിത്യം വളരെ കുറവായിരുന്നുവെങ്കിലും ഈശ്വരഭക്തി സാമാന്യത്തിലധികമുണ്ടായിരുന്നു. അദ്ദേഹം ചെറുപ്പത്തിൽത്തന്നെ മുക്കോലഭഗവതിയെ ഭക്തിപൂർവ്വം വളരെ സേവിച്ചിട്ടാണു് അദ്ദേഹത്തിനു കവിതാവാസന ഉണ്ടായിത്തീൎന്നതു്. പിന്നെ അദ്ദേഹം ഗുരുവായൂരപ്പനേയും നല്ലപോലെ സേവിച്ചിരുന്നു. ഗുരുവായൂരപ്പൻ അദ്ദേഹത്തെക്കുറിച്ചു നല്ലപോലെ പ്രസാദിക്കുകയും ചെയ്തിരുന്നു.

പൂന്താനത്തു നമ്പൂരി സന്താനഗോപാലംപാനയുണ്ടാക്കീട്ടു് മേല്പുത്തൂർ ഭട്ടതിരി ഗുരുവായൂർ മണ്ഡപത്തിലിരുന്നിരുന്നപ്പോൾ കൊണ്ടുപോയി കാണിച്ചുവെന്നും ഭട്ടതിരി സ്വല്പം വായിച്ചുനോക്കീട്ടു "വിഭക്തി ഉറച്ചിട്ടില്ല" എന്നു പറഞ്ഞുവെന്നും അപ്പോൾ ശ്രീകോവിലിനകത്തുനിന്നു്, "പൂന്താനത്തിനു വിഭക്തി ഉറച്ചിട്ടില്ലെങ്കിലും ഭക്തി ഭട്ടതിരിയേക്കാൾ ഉറച്ചി

ട്ടുണ്ട്" എന്നു ഗുരുവായൂരപ്പന്റെ അരുളപ്പാടു കേൾക്കപ്പെട്ടു എന്നുമുള്ള ഐതിഹ്യം പ്രസിദ്ധമാണല്ലോ.

പിന്നെയൊരിക്കൽ പൂന്താനത്തുനമ്പൂരി ഒരു സ്തോത്രം ചൊല്ലിക്കൊണ്ടു ഗുരുവായൂർ ക്ഷേത്രത്തിൽ പ്രദക്ഷിണം വെച്ചുകൊണ്ടിരുന്നപ്പോൾ "പത്മനാഭോ മരപ്രഭുഃ" എന്നു ചൊല്ലിയതു കേട്ടിട്ടു വിദ്വാനായ ഒരു നമ്പൂരി പൂന്താനത്തു നമ്പൂരിയോട് "മരപ്രഭുവല്ല, അമരപ്രഭുവാണ്. പത്മനാഭോ മരപ്രഭുഃ" എന്നു സന്ധിചേർത്തുചൊല്ലൂ, എന്നു പറഞ്ഞു എന്നും അപ്പോഴും ശ്രീകോവിലിനകത്തുനിന്ന്, "മരപ്രഭു പിന്നെയാരാണ്? ഞാൻ മരപ്രഭുവുമാണ്" എന്നൊരരുളപ്പാടുണ്ടായി എന്നും ഒരൈതിഹ്യമുണ്ട്.

ഇതുംകൂടാതെ പിന്നെയൊരിക്കൽ ഒരു നമ്പൂരി ഗുരുവായൂർ ക്ഷേത്രത്തിൽ ഭാഗവതം വായിച്ചുകൊണ്ടിരുന്നപ്പോൾ അർത്ഥം പറയാൻ പൂന്താനത്തുനംപൂരിയായിരുന്നുവത്രെ. വായിച്ച ഭാഗത്തെ കഥ രുഗ്മിണീസ്വയംവരത്തിൽ രുഗ്മിണി ശ്രീകൃഷ്ണന്റെ അടുക്കലേക്കു ബ്രാഹ്മണനെ പറഞ്ഞയച്ച ഘട്ടമായിരുന്നു. രുഗ്മിണി ഇന്നിന്നപ്രകാരം പറഞ്ഞു ബ്രാഹ്മണനെ അയച്ചു എന്നുമാത്രമേ അവിടെ അർത്ഥമുണ്ടായിരുന്നുള്ളൂ. അതിനു പൂന്താനത്തുനംപൂരി "രുഗ്മിണി ഇങ്ങനെയൊക്കെപ്പറഞ്ഞു ഒരെഴുത്തുംകൊടുത്തു ബ്രാഹ്മണനെ അയച്ചു" എന്നർത്ഥം പറഞ്ഞു. അതു കേട്ടുംകൊണ്ടുവന്ന വിദ്വാനായ ഒരു നംപൂരി "എഴുത്തു കൊടുത്തയച്ചു എന്ന് ഏതു ശ്ലോകത്തിലാണ് പറഞ്ഞിരിക്കുന്നതു?" എന്നു ചോദിച്ചു. അപ്പോഴും ശ്രീകോവിലിനകത്തുനിന്ന്, "എഴുത്തു കൊടുത്തയച്ചില്ല എന്ന് ഏതു ശ്ലോകത്തിലാണ് പറഞ്ഞിരിക്കുന്നതു?" എന്നൊരു ചോദ്യം കേൾക്കപ്പെട്ടു എന്നും ഒരൈതിഹ്യമുണ്ട്.

പൂന്താനത്തു നംപൂരിയുടെ പ്രധാന കൃതികൾ സന്താനഗോപാലം പാനയും ജ്ഞാനപ്പാനയുമാണ്. രണ്ടും കേവലം ഭാഷാകൃതികളാണെങ്കിലും മാധുര്യം രണ്ടിലും ധാരാളമായിട്ടുണ്ട്.

സാഹിത്യപരിശ്രമം ചെയ്തിട്ടുള്ള മലയാളബ്രാഹ്മണരുടെ കൂട്ടത്തിൽ ചേലപ്പറമ്പുനംപൂരിയും ഒട്ടും അപ്രധാനനല്ലായിരുന്നു. അദ്ദേഹം ഒരു ദ്രുതകവിയും ദിവ്യനുമായിരുന്നു. അദ്ദേഹത്തിന്റെ ൧. ചഞ്ചച്ചില്ലീലതയും, ൨. ഭക്ത്യാ ഞാനെതിരേ കുളിച്ചു, ൩. അംഭോരാശി കുടുംബിനി തിലകമേ!, ൪. പാടത്തുംകരെ, ൫. നദ്യാംനിത്യം കുളിക്കാം, ൬. മല്ലാക്ഷിമാരിൽമണി ഇത്യാദി പ്രസിദ്ധ ശ്ലോകങ്ങളെല്ലാം പെട്ടെന്നുണ്ടാക്കിയവയാണെന്ന് പ്രസിദ്ധമാണല്ലോ. അവയിൽത്തന്നെ "അംഭോരാശി കുടുംബിനീതിലകമേ!" ഇത്യാദി ശ്ലോകത്തിലെ "ഗംഭീരാരവമോളവും ചുഴികളും കാററും കുറച്ചീടണം" എന്നുള്ള നാലാംപാദം ചൊല്ലിക്കഴിഞ്ഞപ്പോൾ ചാലിയാററിലെ ഓളവും മററും കുറഞ്ഞു എന്നും ഇപ്രകാരംതന്നെ "മല്ലാക്ഷിമാരിൽമണി" ഇത്യാദിശ്ലോകത്തിലേ—

"മെല്ലെക്കുരയ്ക്കു ഒളിശായി വരുന്നനേരം
ചൊല്ലാർന്ന ഭട്ടിസരസാഗ്രജനല്ലയോ നീ?"

എന്നുള്ള ഉത്തരാർദ്ധം ചൊല്ലിയപ്പോൾ പട്ടി കുരയ്ക്കാതെപോയി എന്നുമുള്ള ഐതിഹ്യംകൊണ്ടു ചേലപ്പറമ്പുനംപൂരി ഒരു ദിവ്യനായിരുന്നു എന്നു തീർച്ചയാക്കാം.

പ്രസിദ്ധകവിയായിരുന്ന കല്ലൂരുനംപൂരിപ്പാടും ഒരു ദിവ്യനും ദ്രുതകവിയും സാഹിത്യപരിശ്രമം ഒരുവിധം ചെയ്തിരുന്ന മഹാനുമായിരുന്നു. ഒരിക്കൽ അദ്ദേഹത്തിന്റെ ഇല്ലത്തു കെങ്കേമമായ ഒരു പന്ത്രണ്ടാംമാസമടിയന്തിരത്തിനു വേനൽക്കാലമായിരുന്നതിനാൽ മുററത്തു നെടുമ്പുര കെട്ടാതെ പന്തലിടുകമാത്രമേ ചെയ്തിരുന്നുള്ളു എന്നും പന്തലിൽ ബ്രാഹ്മണസദ്യയ്ക്കു ഇലവെച്ചു കഴിഞ്ഞപ്പോൾ പെട്ടെന്നു മഴക്കാർകൊണ്ട് ആകാശമണ്ഡലമിരുണ്ടു മഴപെയ്യാനുള്ള ഭാവമായിയെന്നും ഉടനെ നംപൂരിപ്പാട് മുററത്തിറങ്ങിനിന്നുകൊണ്ട് ചമ്രവട്ടത്തയ്യപ്പനോടു പറയുന്നതായിട്ട് ഏതാനും ശ്ലോകങ്ങൾ ചൊല്ലിയെന്നും അപ്പോൾ കീപ്പട്ടു വന്ന മഴ മേൽപ്പട്ടുതന്നെ പോയിയെന്നും ഒരൈതിഹ്യമുണ്ടല്ലോ. നംപൂരിപ്പാടു അന്നു പെട്ടെന്നുണ്ടാക്കിച്ചൊല്ലിയവയും പ്രസിദ്ധങ്ങളുമായ ശ്ലോകങ്ങളിൽ ഒന്നു താഴെ ചേർക്കുന്നു.

"തിയ്യാട്ടൊന്നു കഴിച്ചിടാമനുദിനം ചെയ്യാം നമസ്കാരവും
നെയ്യാടാം കനകാദികൊണ്ടു കൃതമാം കൈയ്യായിരം നൽകിടാം
വയ്യായെന്നൊരു ഭാവമില്ല വഴിപാടയ്യായിരം നേർന്നിടാ-
മയ്യാ! നിൻകൃപയാലഹോ! മഴയിനിപ്പെയ്യാതെയായിടണം."

ഇനിയും ഇങ്ങനെ നോക്കുന്നതായാൽ ശുകസന്ദേശകാവ്യകർത്താവായ ലക്ഷ്മീദാസകവി. യുധിഷ്ഠിരവിജയകാവ്യകർത്താവായ വാസുഭട്ടതിരി, അനേകം വിദ്ദഷകശ്ലോകങ്ങളുടെയും മററും കർത്താവായ തോലകവി, ഭാഗവതം ദശമം കിളിപ്പാട്ടുണ്ടാക്കിയ പുറയന്നൂർ ഭാസ്കരൻനമ്പൂരിപ്പാട്ട്, നിവാതകവചകാലകേയവധം, അംബരീഷചരിതം മുതലായ തുള്ളൽക്കഥകളുടെ കർത്താവു് പൂന്തോട്ടത്തു നമ്പൂരി, സുഭദ്രാഹരണം ആട്ടക്കഥയുടെ കർത്താവായ മന്ത്രേടത്തുനമ്പൂരിപ്പാട്ട്, വ്യോമാസുരവധം ആട്ടക്കഥയുടെ കർത്താവായ പുലപ്പാക്കര നമ്പൂരി, അനേകം കൃതികളുടെ കർത്താക്കന്മാരായ വെണ്മണി അച്ഛൻ, മകൻ നമ്പൂരിപ്പാടന്മാർ, പല കൃതികളുടെ കർത്താവും സംഘക്കളി പരിഷ്ക്കരിച്ച മഹാനുമായ തിരുവനന്തപാടി കൊച്ചുനമ്പൂരി, ദൂതവാക്യം ഭാഷാനാടകം മുതലായവയുടെ കർത്താവായ നടുവത്തച്ഛൻ നമ്പൂരി, പല കൃതികളുടെ കർത്താവായ ശിവപള്ളി നാരായണൻനമ്പൂരി, പാർവ്വതീസ്വയംബരം, താരകാസുരവധം എന്നീ ആട്ടക്കഥകളുടെയും മററും കർത്താവായ പൈവള്ളിക്കൽ സുബ്രഹ്മണ്യപോററി, വൈശാഖമാഹാത്മ്യം ദുര്യോധനവധം എന്നീ ആട്ടക്കഥകളുടെയും മോഹിനീമോഹനം, രാവണാർജ്ജുനം എന്നീ ഭാഷാനാടകങ്ങളുടെയും ശ്യേനസന്ദേശകാവ്യം, നക്ഷത്രവൃത്താവലി മുതലായ സംസ്കൃത കൃതികളുടെയും മററും കർത്താവായ വയസ്കര ആര്യൻനാരായണൻ മൂസ്സവർകൾ, കുചേലവൃത്തം ആട്ടക്കഥയുടെയും മററും കർത്താവായ മുരിങ്ങൂർ പോററി മുതലായി അനേകംപേരെക്കുറിച്ചു പറയാനുണ്ട്. ലേഖനദൈർഘ്യം വിചാരിച്ച് ഇപ്പോൾ അതിനായി തുനിയുന്നില്ല. ഇത്രയും പറഞ്ഞതുകൊണ്ടുതന്നെ സാഹിത്യപരിശ്രമം ചെയ്തിട്ടുള്ള ഇത്രവളരെയാളുകൾ കേരളത്തിലുള്ള് മറെറാരു വർഗ്ഗക്കാരിലുമുണ്ടായിട്ടില്ലെന്നു സ്പഷ്ടമായിട്ടുണ്ടല്ലൊ. അതിനാൽ മലയാളഭാഷയ്ക്കു് ഗുണംചെയ്തിട്ടുള്ളവരിലും പ്രഥമഗണനീയന്മാർ മലയാള ബ്രാഹ്മണർതന്നെയാണെന്നു പറയേണ്ടിയിരിക്കുന്നു. എന്നാൽ തുഞ്ചത്തെഴുത്തച്ഛൻ, കുഞ്ചൻനമ്പ്യാർ, കൊടുങ്ങല്ലൂർ തമ്പുരാക്കന്മാർ, കേരളവൎമ്മവലിയകോയിത്തമ്പുരാൻ, ഏ. ആർ. രാജരാജവൎമ്മകോയിത്തമ്പുരാൻ മുതലായവരും മലയാളഭാഷയുടെ ഗുണത്തിനുവേണ്ടി പരിശ്രമിച്ചിട്ടില്ലേ? എന്നാണെങ്കിൽ അതു ബീജഗുണംകൊണ്ടാണെന്നു വിചാരിക്കാനേ ന്യായമുള്ളു. മേൽപ്പറഞ്ഞ മഹാന്മാരെല്ലാം മലയാളബ്രാഹ്മണരുടെ മക്കളാണല്ലൊ. അതുകൊണ്ട് ആ ഗുണത്തിനും കാരണഭൂതന്മാർ മലയാളബ്രാഹ്മണർതന്നെ എന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

ഞാനിപ്പറഞ്ഞിട്ടുള്ള സംഗതികളിൽ ചില പക്ഷാന്തരങ്ങളുമുണ്ടായേക്കാം. മലയാള ബ്രാഹ്മണരെ നിവൃത്തിയുള്ളിടത്തോളം ഇടിച്ചുതാഴ്ത്തണമെന്ന് അഭിപ്രായമുള്ളവരും ഇക്കാലത്തു ധാരാളമുണ്ടല്ലൊ. അവൎക്ക് എന്റെ ഈ ഉപന്യാസം ഒട്ടുംതന്നെ രസിക്കുമെന്നു തോന്നുന്നില്ല. അതൊരു നിവൃത്തിയില്ലാത്ത കാൎയ്യവുമാണ്. നിൎമ്മത്സരബുദ്ധികളായ സജ്ജനങ്ങൾ സമ്മതിച്ചാൽ മതിയെന്നേ ഞാൻ വിചാരിക്കുന്നുള്ളു.

---

## പ്രാൎത്ഥനാ ലി.

(പണ്ഡിതർ മേനാകയ്യൂർ വാസുദേവനുണ്ണിത്താൻ)

ആരുടെ പരിണത കരുണ-യ്യോരും സ്പൃഹണീയതാരുണീകിരണം
ചാരുത പുലരാൻ പാരിനു പോരും ചെഞ്ചായമിട്ടു പൂങ്കവിളിൽ 1

ജീവിതകുമുദിനി വിരലാം-തുവിതൾ നൈരാശ്യവാസരം കാൺകെ
ഭാവിയിലീശപര ഭജനോൽ ഭാവിനി യോരോന്നുമായ് മടക്കുമ്പോൾ, 2

ആരുടെ യഴകലതല്ലി-ന്നോരു ചലനേത്ര ശിതഗുപ്രസരം
ചോരും പ്രിയമൊടു ചേൎപ്പു നിരുപമകള കാന്തി രങ്ഗ മുന്മേഷം (യുഗ്മകം) 3

സ്മാരോത്ഭാസിതദീപിക-യാരോ ഹൃദയൈന്ദ്രിയാളിലർപ്പിയ്ക്കെ
ആ രോമാഞ്ചിത തിമിരോൽ-ഭാരോൽപീഡാവിപാടനം ചെയ്വൂ? 4

ശ്യാമളലോചന കലയാൽ-കോമളമായുള്ള തന്ത്രിചേൎത്താരോ
കാമം കാലവിപഞ്ചിയി-ലാമന്ദ്രം ചേൎപ്പൂ വൈഖരികപാണം ! 5

അരുമയിലജ്ജഗദീശപരി-യരുളുന്നുണ്ടീ പ്രപഞ്ചപീഠത്തിൽ
ഉരുതരഭവികനഭോന്തര-സുരുചിര താരാ വിലാസനികുരുംബം ! 6

പുലരി സുമഹഃ കദംബം-പുലരും ചെന്താരെടുത്തു സപ്രേമം
നലമെഴമിതളുകളോരോ-ന്നലമവിടേയ്ക്കുച്ചു ചെയ്തു കല്യാണി 7
അംബരമച്ചിനു പൂമ്പ-ട്ടംബ, ഞെറിഞ്ഞിന്നു ഞായറിൻ കതിരാൽ
ഡംബരമോടാ പൂർവ്വദി-ഗംബരി ഭ്രഷ്ടാപ്രകാണ്ഡകം ചാർത്തി, 8
സാരസമലരു തുറന്നാ-സ്സാര തരാമോദമൃഗമദം വീശി
തരളരുചി പൂ വിളക്കുക-ളാരക്താശോകശാഖമേൽ തൂക്കി, 9
താവകപൂജാപരയായ്-പാവന മന്ത്രങ്ങളുണ്ടു ചൊല്ലുന്നു ;
ആ വനമർമ്മര തന്ത്രികൾ ആവജ്ജിപ്പൂ വിഡംബകൗതുകിയാൽ. 10
അടിയനു മെന്നുണ്ടീശ്വരി!-യടിമലരിണതാണു വീണു കൈ തൊഴുവാൻ
ഇടവരിക—ശരണ്യേ! യെൻ-സുകൃതലതയ്ക്കെന്നു സൂനമുണ്ടാകും ? 11
പകൽ തൻ പൂങ്കവിളിരവിൻ പുകയാൽ വൈവർണ്ണ്യമേററു മണ്ടുമ്പോൾ
അകലുഷസന്ധ്യാരാഗം-നാകശ്രീനൽകുമംബ നോക്കീടുകിൽ. 12
സായാഹ്നസന്ധ്യ വന്നെ ന്നായതനാദ്ധ്യണ്ണകണ്ണു ശഷ്കുലിയിൽ
സ്ഫായൽ പ്രശാന്തി ഗീത്യ-ച്ഛായത്തിൻകമ്പി മീട്ടിടുന്നേരം, 13
അമൃതപ്രപൃതരങ്ങക-മീശ്വരി! യപവർഗ്ഗതുംഗതാരങ്ഗം
ഭവദപദാനമരന്ദം-പാവനമേകുന്നതുണ്ടെനിയ്ക്കമ്മേ ! (യുഗ്മകം) 14
മരകതകിരണം കോലും ധരണീപര്യങ്ക സംസ്തരക്ഷൗമം
സായന്തനരുചിര സരിൽ-പ്ലൊങ്കസവേന്തുന്നിതംബ ! നിന്നൊളിയാൽ. 15
ഭാവല്ക്കോല്ലലസഹചര-ലോചന കലയാൽ വസുന്ധരാവദനം
അസിതശ്രീ പെരുമാറി ജനനി! നിരീക്ഷിപ്പു ഞങ്ങളിങ്ങിരവിൽ. 16
കരുണാഭംഗപരമ്പര-കളിതടവുംക ല്യവാരിശേവധി നീ!
സ്മിതധാരയിലുലകത്തി-ന്നൊളിപകരുന്നുണ്ടു ഹാ, ഞൊടിയ്ക്കിടയിൽ. 1
ഭവദനുയോഗപരായണ തിങ്കളിൽനിന്നും മഹിയ്ക്കു തനുവിലിടാൻ
ഈഴയൊന്നൊന്നായ് വാങ്ങിച്ചന്ദ്രിക കൗശേയകം ചമയ്ക്കുന്നു. 18
കൈക്കൊള്ളുന്നു കാലം: രാത്തിങ്കൽച്ചെപ്പു പൂണ്ണമൃഗനാഭി ;
ചെറുനാരങ്ങകൾ വാന മരിയൊരു തളികയ്ക്കു കോളു കാണുമ്പോളും; 19
കൈതപ്പൂത്തു മലരാകും-ധൗതശ്രീ പൂണ്ട നല്പനീർവീശി ;
ഹിമകണമണീകരംബം കൈരവരചിതസ്വയം ബര കലാപം; 20
വിളയാട്ടുക ജഗദീശ്വരി ! വളരൊളി തഞ്ചുന്നൊരീ മുഹൂർത്തത്തിൽ :
പ്രകൃതി പുരുഷനൊടിണങ്ങിയോ-രകൃതക വൈവാഹഘോഷമാണല്ലോ. 21
(വിശേഷകം)
നദിയുടെ വേണീ വീണയി-ലുദിതകളോദാര രാഗലാപത്താൽ
സദിരുകൾ നിൻ പ്രീതിയ്ക്കായ്-മുദിതധരേന്ദ്രൗഘമുണ്ടുമേളിപ്പൂ. 22
സുരഭില സൂന മനോഹര-സരള ലതാഗേഹ സൽകൃതൻ സരസൻ
ആശുഗനിത ! തിരയുന്നു-ഭഗവതി ഭവദീയ വീക്ഷണം പുണ്യം 23
അഖില ചരാചര ഗർഭിത-തേജഃപുഞ്ജംസനാതനാനന്ദം.
ശമഗുണഹൃദേകഗമ്യം-താവക രൂപം.; ജഗന്നിവാസിനി നീ ! 24

# "കൊടുങ്ങല്ലൂർ വിദ്വാൻ ഇളയതമ്പുരാൻ."

(കാത്തുള്ളിൽ കാളകണ്ണമേനോൻ ബി. എ.)

ഗീർവ്വാണവാണീപഠനവിഷയത്തിൽ തിരുവിതാംകൂർ മഹാരാജവംശത്തിന്റെ ആചാര്യപദവിയെ അലങ്കരിച്ചിരുന്ന പാച്ചുമൂത്തതിന്റെ ഗുരുനാഥനും 'ദീർഘദർശി'യും ആയിരുന്ന 'കൊടുങ്ങല്ലൂർ വിദ്വാൻ ഇളയതമ്പുരാനെ' കേൾക്കാത്ത മലയാളികൾ വളരെ ഉണ്ടാകും എന്നു തോന്നുന്നില്ല. സംഗീതകലാകുശലനായിരുന്ന വലിയതമ്പുരാനും, സാഹിത്യമർമ്മജ്ഞനായ യുവരാജാവും നിമിത്തം ആ രാജവംശം സരസ്വതീദേവിയുടെ ഭുജാന്തരപ്രദേശംപോലെ അക്കാലത്തു ശോഭിച്ചിരുന്നു. കാളികടാക്ഷരംഗമായിരുന്ന ഈ യുവരാജാവിന്റെ മകൾ വെള്ളാപ്പിള്ളിൽ കുഞ്ഞിക്കുട്ടിഅമ്മ മരിച്ചിട്ടു ഇപ്പോൾ വളരെ കാലമായിട്ടില്ല.

മുററും ചൈതന്യപുഞ്ജായിതനയനസരോ-
ജത്തിനോടൊത്തിണങ്ങി-
ച്ചുററും പററും കരിംകുവളദളനിറമാ-
മങ്കമത്യുന്നതാംഗം
കററക്കാറൊത്തവർണ്ണം, കനവടിവിയലും
ചില്ലി, വിസ്തീർണ്ണവക്ഷ-
സ്സു,ററം മുട്ടോളമെത്തും ഭുജ,മരിയമഹാം-
ഭോധി ഗംഭീരഭാവം.

ഇങ്ങിനെ വിളങ്ങിയിരുന്ന ആ യുവരാജാവിന്റെ തിരുമേനി കുട്ടിക്കാലത്തു കണ്ണുകൊണ്ടു കണ്ടാനന്ദിച്ചിട്ടുള്ള ഒരു വയോധികൻ കൊടുങ്ങല്ലൂർനാട്ടിൽ ഇപ്പോഴും ജീവിച്ചിരിക്കുന്നുണ്ട്. അനന്യസാധാരണമായി അനേക ശാസ്ത്രങ്ങളിൽ യുവരാജാവിനുണ്ടായിരുന്ന അദ്വിതീയപാണ്ഡിത്യം അദ്ദേഹത്തിന്റെ അടുക്കലേക്കു പല തരത്തിലുള്ള ശിഷ്യന്മാരെ ആകർഷിച്ചു. 'ജ്യോതിഷക്കാരൻ' എന്ന കീർത്തി സമ്പാദിച്ചവനും കൊടുങ്ങല്ലൂർ രാജവംശത്തിൽ പെട്ടവനും ആയിരുന്ന രാജകേസരി,തിരുവിതാംകൂർ രാജാക്കന്മാർ ബഹുമാനിച്ചു ആചാര്യനായി സ്വീകരിച്ച പാച്ചുമൂത്തതു്,കവി സാർവ്വഭൌമൻ ചെറിയ കൊച്ചുണ്ണിത്തമ്പുരാൻ, മഹാമഹോപാദ്ധ്യായൻ ഭട്ടൻതമ്പുരാൻ, ഈ വിദ്വൽപുംഗവന്മാരുടെയും മററും ഗുരുവായിരുന്ന കൃഷ്ണശാസ്ത്രികൾ, ഗജതന്ത്രപാരംഗതനും ആജാനുബാഹുവും ആയിരുന്ന കടലായി നമ്പൂരി, കവനകലാകുശലനായിരുന്ന വെണ്മണിഅച്ഛൻനമ്പൂതിരിപ്പാട്ട് ഇവരെല്ലാം തമ്പുരാൻ തിരുമനസ്സിലെ ശിഷ്യരായിരുന്നു എന്നു അറിയുമ്പോൾ തിരുമനസ്സിലെ പഠിപ്പിന്റെ പരപ്പും ഉറപ്പും ഊഹിക്കാവുന്നതാണല്ലോ. ഗീർവ്വാണവാണിയെ 'ശ്രീരാമചരിതമഹാകാവ്യം' കൊണ്ടെന്നപോലെ തന്നേ കൈരളിയെ 'അഹല്യാമോക്ഷം' കൈകൊട്ടിക്കളിപ്പാട്ടുകൊണ്ടും തിരുമനസ്സുകൊണ്ടു് അലങ്കരിച്ചിരിക്കുന്നു.

ഇളയതമ്പുരാൻതിരുമനസ്സിലേക്കു ജ്യോതിഷത്തിലുണ്ടായിരുന്ന അസാമാന്യപാടവത്തെപ്പററി പല കഥകളും കേട്ടിട്ടുണ്ട്. അകത്തുള്ളാൾ പ്രസവിക്കുമ്പോഴെല്ലാം വെണ്മണിഅച്ഛൻനമ്പൂരിപ്പാട്ട് ജാതകം ഉണ്ടാക്കുവാൻ തന്റെ ഗുരുനാഥന്റെ അടുക്കൽ ചെല്ലുക പതിവായിരുന്നു. "ജാതകം ഉണ്ടാക്കാറായിട്ടില്ല" എന്നു തിരുമനസ്സുകൊണ്ടരുളിച്ചെയ്യും ; കുട്ടി അചിരേണ മരിക്കുകയും ചെയ്യും. ഇങ്ങിനെ നാലഞ്ചു പ്രസവങ്ങൾ കഴിഞ്ഞു. പിന്നത്തെ തവണ പതി പ്രസവിച്ചു് പുരുഷപ്രജയുണ്ടായ വർത്തമാനം തന്നോടു പറയുന്ന വെണ്മണി നമ്പൂരിപ്പാട്ടിലോടു തിരുമനസ്സുകൊണ്ടു പറഞ്ഞു "ഈ കുട്ടിയുടെ ജാതകം ഉണ്ടാക്കാം ; അഛന്റെ ശേഷക്രിയ ചെയ്യത്തക്കവണ്ണം ആയുസ്സ് ഈ കുട്ടിക്കുണ്ടു്. നല്ല കവിയായിത്തീരും ; എങ്കിലും എല്ലാത്തിലും മാന്ദ്യവും ഉണ്ടാകും." 'വെണ്മണി മഹൻ നമ്പൂതിരിപ്പാട്' എന്നു കീർത്തികേട്ട ആ കുട്ടിക്കു തിരുമനസ്സുകൊണ്ടു് അരുളിച്ചെയ്ത ഗുണങ്ങളെല്ലാം ഒത്തിരുന്നുപോലും.

ഒരിക്കൽ ഒരു നമ്പൂരി കുറെ ഓലക്കെട്ടുമായി തമ്പുരാൻ തിരുമനസ്സിലെ കാണ്മാൻ ചെന്നു. താൻ എന്തു കാര്യത്തിനാണു് വന്നതു എന്നു നമ്പൂരി പറയുന്നതിനു മുമ്പായി തന്നെ അദ്ദേഹത്തോടു തിരുമനസ്സിൽനിന്നു അരുളിച്ചെയ്തു. "വിവാഹ

കാര്യം ആലോചിക്കാനല്ലെ വന്നതു്? ഈ കൊണ്ടുവന്ന ജാതകങ്ങൾ ഒന്നും ചേരില്ല." നംപൂരി മടങ്ങി ഇല്ലത്തുചെന്നപ്പോൾ അവിടെ ചില ജ്യോത്സ്യന്മാർ എല്ലാം ഒത്തുചേൎന്നു, തമ്പുരാൻ പറഞ്ഞതു വെറും സൂത്രംമാത്രമാണെന്നും ജാതകം ഒട്ടും നോക്കാതെ അതു വിവാഹത്തിനു ചേരുമൊ ഇല്ലയൊ എന്നതു ഗൎഗ്ഗനുംകൂടെ പറയുവാൻ അസാദ്ധ്യമാണെന്നും വാദിച്ചുതുടങ്ങി. ഒടുവിൽ ആ ജാതകക്കാരിൽവെച്ചു ഒരുത്തനു നംപൂരി മകളെ കൊടുത്തു. നാലാംദിവസം ആ സാധുസ്ത്രീ വിധവയുമായി. ഈ സംഗതികളെല്ലാം അറിഞ്ഞു അത്ഭുതപരതന്ത്രരായ ചില ശിഷ്യന്മാർ തിരുമനസ്സിനോടു ഇതിൻെറ തത്വം ആരാഞ്ഞപ്പോൾ അദ്ദേഹം അവൎക്കു ജ്യോതിശ്ശാസ്ത്രമൎമ്മം ഉപദേശിച്ചുകൊടുത്തു. ഫലം പറയുന്ന കാൎയ്യങ്ങളിൽ നിമിത്തലക്ഷണങ്ങളെയാണു് തിരുമനസ്സുകൊണ്ടു ആസ്പദമാക്കി കല്പിക്കുക പതിവു്. നംപൂരി വന്ന ദിവസത്തിൽ തിരുമനസ്സിലെ മകൾ കുഞ്ഞിക്കുട്ടിയമ്മ 'രുഗ്മിണിസ്വയംവരം' തുള്ളൽകഥ ചൊല്ലിക്കൊണ്ടിരിക്കയായിരുന്നു. നംപൂരി വന്ന സമയത്തു 'ഇങ്ങിനെയുള്ളവരാരും മകളുടെ മംഗളകൎമ്മം മോഹിക്കേണ്ട' എന്നുള്ള ഘോഷം തിരുമനസ്സിലെ ശ്രുതികളിൽ പതിഞ്ഞു. ഈ ഉപശ്രുതിയെ പ്രമാണമാക്കി കല്പിക്കുന്നപക്ഷം ജാതകങ്ങൾ ഒന്നും നോക്കാതെതന്നെ ഫലംപറയുവാൻ സാധിക്കുമല്ലോ.

വിശ്വവിശ്രുതനായ ഒരു വിദ്വദ്വിഭൂഷണമാകണമെന്നുള്ള അടങ്ങാത്ത ആഗ്രഹം ശൈശവത്തിൽതന്നെ തിരുമനസ്സിലേക്കുണ്ടായിരുന്നു. അമ്മയുടെ ആദേശപ്രകാരം വെളുക്കുംമുമ്പായി കുളിച്ചു ആകണ്ഠം വെള്ളത്തിൽ മഗ്നനായിനിന്നുകൊണ്ടു രാജകുമാരൻ ഒരു ദേവീമന്ത്രം ഉരുക്കഴിച്ചുതുടങ്ങി. കോവിലകത്തിനടുത്തു പരന്നുകാണുന്ന 'പടാകുളം' എന്ന വാപിയിലായിരുന്നു കുമാരൻ വ്രതാനുഷ്ഠാനം ആരംഭിച്ചതു്. അങ്ങിനെയിരിക്കുമ്പോൾ ഒരുനാൾ കഴുത്തോളം വെള്ളത്തിൽനില്ക്കുന്ന കുമാരൻെറ കാലിന്മേൽ എന്തൊ പരുപരുത്ത ഒരു വസ്തു തട്ടുകയും അവിടെ ചെറിയ ഒരു മുറിവുപറ്റുകയും ഉണ്ടായി. ആ കാലത്തു ഈ വാപിയിൽ വളരെ ചീങ്കണ്ണികളുണ്ടായിരുന്നു. (ഇപ്പോഴും കുറെശ്ശെ ഉണ്ടു്). മകൻെറ കാലിന്മേൽ മുറിവേററ വൎത്തമാനം അറിഞ്ഞു തമ്പുരാട്ടി വല്ലാതെ അവശയായി. ഈ വ്രതം മതിയാക്കിക്കണം എന്നുറച്ചു കുട്ടിത്തമ്പുരാനെ അരികെ വിളിച്ചു അമ്മ പറഞ്ഞു. "നോക്കട്ടെ. കാലിന്മേൽ എവിടെയാണു്, എത്രകണ്ടു പററി മുറിവു്? ഇനി ഈ വ്രതം വേണ്ട. ഈ കുളത്തിൽ നിറച്ചു ചീങ്കണ്ണികളാണു്. ഇന്നാൾ ഒരു വലിയ ചീങ്കണ്ണി കരയ്ക്കുകേറി വായ് പൊളിച്ചു കിടക്കുന്നതു കണ്ടു. പേടിയാവും. വലിയമ്മാമനോടു പറഞ്ഞു വാലന്മാരെ വരുത്തി ഇവയെ പിടിപ്പിക്കണം. ഇപ്പോൾ ഇവ മുട്ടയിടുന്ന കാലമാണു്. ശൌൎയ്യം കൂടും. അതുകൊണ്ടു് ഇനി ഈ വ്രതം മതിയാക്കാം. ആയുസ്സുണ്ടായിട്ടുവേണ്ടേ വിദ്യയുണ്ടാക്കാൻ?" പ്രണയകാതരയായി ഇങ്ങിനെ നിൎബ്ബന്ധിക്കുന്ന മാതാവിനോടു കുമാരൻ പറഞ്ഞു. "എൻെറ കാലിന്മേൽ തട്ടിയതു മുതലയാണെന്നു തോന്നുന്നില്ല. അഥവാ, ആണെങ്കിൽത്തന്നെ ഈ നിശ്ചയം ഭംഗംവരുത്തണം എന്നു അമ്മ പറയരുതു്. ശ്രീകൃഷ്ണൻ ധ്രുവൻെറ നേരെ പ്രസാദിക്കുന്നതിനു മുമ്പായി പല വിഘ്നങ്ങളെക്കൊണ്ടും പരീക്ഷിച്ചില്ലെ? അതുപോലെ, ഇതു എന്നെ പരീക്ഷിക്കുവാൻ ഭഗവതി ചെയ്ത ഒരു മായമെന്നേ ഞാൻ കരുതുന്നുള്ളു. എത്രതന്നെ കരുതിയിരുന്നാലും മരണസമയംവന്നാൽ പിന്നെ ആരും അരനിമിഷം ഭൂമിയിൽ ഇരിക്കുവാൻ ശക്തരാകുന്നില്ല.

'അരക്ഷിതം തിഷ്ഠതി ദൈവരക്ഷിതം
സുരക്ഷിതം ദൈവഹതം വിനശ്യതി
ജീവത്യനാഥോപി വനേ വിസൎജ്ജിതഃ
കൃതപ്രയത്നോപി ഗൃഹേ ന ജീവതി'

ഇതു എന്നെ പഠിപ്പിച്ചതു അമ്മതന്നേയല്ലെ? എൻെറ കാൎയ്യത്തിൽ അമ്മയ്ക്കു ഒട്ടുംതന്നെ വ്യസനത്തിനു അവകാശമില്ല. ആയുസ്സും വിദ്യയും ധനവും എല്ലാം നമുക്കു യഥേഷ്ടംതരുന്ന ദേവിയെ ഞാൻ സേവിക്കുമ്പോൾ അകാലദുൎമ്മരണം എന്നെ തീണ്ടുമെന്നുള്ള ഭയം എനിക്കു തീരെ ഇല്ല. വിദ്യാസമ്പാദ്യത്തിനു മാത്രമാണു് മനുഷ്യൎക്കുള്ള ആയുസ്സു്. എത്രത്തോളം കാലം നാം വിദ്യക്കായി ഉദ്യമിക്കുന്നുവോ അത്രത്തോളം

കാലംമാത്രമെ നാം ജീവിക്കുന്നതായി കണക്കാക്കുവാൻ പാടുള്ളു. തെക്കും വടക്കും തിരിച്ചറിയാൻവയ്യാതെ നൂററിരുപത്തഞ്ചുകൊല്ലം ഭൂമിയിൽ ഇരിക്കുന്നവരെ ഒക്കെ ചോറുമുടിക്കുന്ന ഒരുതരം ശവങ്ങളെന്നേ ഞാൻ കരുതുന്നുള്ളു. ശങ്കരാചാൎയ്യരെപ്പോലെയാവാമെങ്കിൽ മുപ്പത്തിരണ്ടുകൊല്ലത്തെ ആയുസ്സു പോരേ? ദേവി എൻെറ നേരെ പ്രസാദിക്കുവാനായി തുടങ്ങുന്നതേ ഉള്ളു. അതിനു മുമ്പായി അമ്മ എൻെറ ഈ വ്രതം മുടക്കരുതു്." ഇതിനു മറുപടി പറയുവാൻ തമ്പുരാട്ടി ആളായില്ല; ഇങ്ങിനെ കുമാരൻെറ വ്രതം നിൎവ്വിഘ്നമായി നടന്നു.

അക്കാലത്തു കൊടുങ്ങല്ലൂർ രാജകുടുംബം ഒരു പ്രസിദ്ധ വിദ്വൽസങ്കേതമായിരുന്നു. രാജകുമാരന്മാരുടെ വിദ്യാഭ്യാസത്തിനായി പുറത്തുനിന്നു പല വിദ്വാന്മാരെയും വരുത്തി സമ്മാനിച്ചു് അവിടെ പാൎപ്പിച്ചിരുന്നു. വിദ്യാൎത്ഥികളായി പുറംദിക്കുകളിൽനിന്നു വരുന്നവൎക്കെല്ലാം ധൎമ്മതല്പരനായ വലിയതമ്പുരാൻ ഭക്ഷണം കൊടുത്തിരുന്നു.

ഒരുദിവസം പകലെ വൈലാറി പഠിപ്പുനിൎത്തി കുട്ടികളെല്ലാം കളിക്കുവാൻ ഒരുങ്ങി. പാഠത്തിൽ എന്നപോലെ കളിയിലും എന്നും രാജകുമാരൻ നായകനായിരുന്നു. അന്നത്തെ കളിക്കു ചാട്ടപ്പരീക്ഷ തീൎച്ചപ്പെടുത്തി. ഓരോരുത്തരും ഊഴം ഇട്ടു ചാടണം എന്നാണു് നിയമം. രാജകുമാരൻെറ സഹപാഠിയും അല്പബുദ്ധിയും ആയ 'പന്താവൂർ' ഇല്ലത്തെ ഒരു ഉണ്ണിനംപൂതിരിയും ചാടുവാൻ ചേൎന്നിട്ടുണ്ടായിരുന്നു. കുട്ടികൾ ചാടിക്കളിക്കുന്നതു കണ്ടും തമ്മിൽ നാട്ടുവൎത്തമാനങ്ങളും മററും പറഞ്ഞും രസിച്ചുകൊണ്ടു പ്രായംതികഞ്ഞവരിൽ പലരും കോവിലകത്തു മുററത്തു വട്ടം കൂടിയിരുന്നു. അവരുടെ ഇടയിൽ രാജകുമാരൻെറ ഗുരുവായിരുന്ന ശാസ്ത്രികളും ഉണ്ടായിരുന്നു. തനിക്കുള്ള ഊഴം ആയപ്പോൾ പന്താവൂരുണ്ണി കുറുകെക്കൊണ്ടു ഇരുവിരൽ വീതിയററ നെററിത്തടം ഒന്നു രണ്ടു തവണ മാന്തി "പന്താവൂരായ മന്നഞ്ചാടയേതാം" എന്നുറക്കെ ശബ്ദിച്ചുകൊണ്ടു ചാടി. എല്ലാവരും പൊട്ടിച്ചിരിക്കുന്നതു കണ്ടു "എൻെറ കവിത ഭേഷായില്ലെ ?" എന്നു ചോദിച്ചു ഇളിക്കുവാൻ തുടങ്ങി. "പന്താവൂരായ മന്തൻെറ കവിത ഭേഷായി ! നല്ലക്ഷയായി" എന്നു പറഞ്ഞു സഹപാഠികൾ നംപൂതിരിയുണ്ണിയെ കലശൽകൂട്ടുവാൻ ആരംഭിച്ചു. താൻ എല്ലാവരുടേയും പരിഹാസൈകപാത്രമായി എന്നറിഞ്ഞു ബ്രാഹ്മണകുമാരൻ ഉറക്കെ കരഞ്ഞുതുടങ്ങി. ഇതൊക്കെയും കണ്ടുകൊണ്ടുനിന്നിരുന്ന ശാസ്ത്രികൾ പരിഹാസതല്പരന്മാരായ ശിഷ്യന്മാരെ ഒരു നോട്ടംകൊണ്ടു അമൎത്തി രാജകുമാരൻെറ നേരെ നോക്കി പറഞ്ഞു "തമ്പാൻ ! പന്താവൂർ ഉണ്ടാക്കിയ സമസ്യ പൂരിപ്പിക്കരുതെ ? ഒന്നു ശ്രമിച്ചുനോക്കു." ഇതു കേട്ടു അല്പതാമസമെന്യെ അവിടെ കൂടിയിരുന്നവൎക്കെല്ലാം അത്ഭുതഹൎഷഭരത്തെ വളൎത്തിക്കൊണ്ടു രാജകുമാരൻ ഇതു ചൊല്ലി:—

"വാസുകിം വലയം ചക്രേ-യോ യശ്ചാനന്തമീശ്വരഃ
തല്പന്താവൂരായമന്നഞ്ചാടയേതാം" ഹരിശ്ച മേ."

[യഃ ഈശ്വരഃ വാസുകിം വലയം ചക്രേ-യശ്ച ഈശ്വരഃ അനന്തം തല്പം ചക്രേ-തൌ ഉഃ ഹരിഃ ച മേ രായം അന്നം ച അടയേതാം. യാതൊരീശ്വരവാസുകിയെ വലയമാക്കി, യാതൊരീശ്വരൻ അനന്തനെ തല്പവും ആക്കി-അവർ രണ്ടുപേർ-(ഉഃ= ശിവൻ) ശിവനും ഹരിയും എനിക്കു (രായം = സമ്പത്തു) സമ്പത്തിനേയും അന്നത്തേയും യോജിപ്പിക്കട്ടെ]

തിരുമനസ്സിലേക്കു ദ്രുതകവിതയിൽ ഉണ്ടായിരുന്ന അസാധാരണപാടവം ഈ സന്ദൎഭത്തിൽ അനുസ്മരണീയമാകുന്നു. പ്രായംതികഞ്ഞു് ഇളയതമ്പുരാനായതിനു ശേഷം തൻെറ കൂട്ടുകാരനായിരുന്ന ഇളകുറിശ്ശിനംപൂരിപ്പാടൊരുമിച്ചു തിരുമനസ്സു കൊണ്ടു കോട്ടക്കോവിലകത്തു പടിഞ്ഞാറെമാളികയിൽ ഇരിക്കയായിരുന്നു. കാലം ഇടവപ്പകുതിയോടു അടുത്തിട്ടുള്ളതായിരുന്നു. പടിഞ്ഞാറുനിന്നു കറുത്തു കനത്തു കാറുകൾ കാറേററു പറന്നു കേറുന്നതു കണ്ടു, ആ കാഴ്ചയെപ്പററി ഉടനെ ഒരു പദ്യം ഉണ്ടാക്കണമെന്നു നംപൂരിപ്പാടു തമ്പുരാൻ തിരുമനസ്സിലോടു ആവശ്യപ്പെട്ടു. തൽക്ഷണം അവിടുന്നു ചൊല്ലിയ പദ്യം താഴെ ഉദ്ധരിക്കുന്നു.

ഗംഭീരാംഭോധി സംഭാവിത ഘുമുഘുമിതദ്ധ്വാന
ബദ്ധാവലേപ-
ഭ്രാന്താഭ്രോൽ ഭ്രാന്തവിദ്യുൽപടല പടുതര
ദ്യോതഖദ്യോദിതദ്യൌഃ
ധ്വംധ്വാനിഘോഷവർഷപ്രചലദുരുമരുൽ
ക്ഷോഭിതോർവ്വീസമുദ്യ-
ദ്ധൂളീപാളീനിരുദ്ധദ്രുമപുരനികരാ-
ഭ്രാജതേ വൃഷ്ടിരേഷാ.

ഒരു ദിവസം തിരുമനസ്സുകൊണ്ടു ശിഷ്യന്മാരെ പഠിപ്പിച്ചുകൊണ്ടിരിക്കുമ്പോൾ അവിടെ ഒരു പരദേശിശാസ്ത്രികൾ വന്നു. താൻ ദിഗ്ജയത്തിന്നു സഞ്ചരിക്കുകയാണെന്നും തന്നെ അതേവരെ ആരും തോല്പിച്ചിട്ടില്ലെന്നും പ്രസ്താവിച്ചു. "എന്നാൽ ഇതിന്റെ അർത്ഥം പറയൂ" എന്നു അരുളിച്ചെയ്തു ഇളയതമ്പുരാൻ ഈ പദ്യം ചൊല്ലി.

"ഗതദ്വിരേഫം കുരരീ സുമാല-
കൃതാളിനീലോല്ലലകേശപാശം
മുരാരിഖഞ്ജപുരാരിമാംസം
ന ചാലയത്യം ബുജലോചനായാഃ."

ശാസ്ത്രികൾ കുറെനേരം ഇരുന്നു തലകാഞ്ഞുനോക്കി—പററിയില്ല—പിറേറന്നാൾ പറയാം എന്നു അവധിചോദിച്ചു. ഇങ്ങിനെ രണ്ടു ദിവസം പോയി. മൂന്നാംദിവസം ഇതു നിരർത്ഥമാണെന്നു ശാസ്ത്രികൾ വാദിച്ചുതുടങ്ങി.

"അങ്ങേക്കു അർത്ഥം അറിഞ്ഞുകൂടെങ്കിൽ അതു നിരർത്ഥമെന്നാണോ വെച്ചിരിക്കുന്നതു?" എന്നു തമ്പുരാൻ ചോദിക്കുന്നതിലുള്ള കുത്തു സഹിക്കാൻവയ്യാതെ അമർഷത്തോടെ "എന്നാൽ, ഇവിടേക്കു മനസ്സിലായെങ്കിൽ അർത്ഥം പറയൂ" എന്നായി ശാസ്ത്രികൾ. തിരുമനസ്സുകൊണ്ടു കുറച്ചൊന്നു ചിരിച്ചു അരുളിച്ചെയ്തു: "ഇതു സാരമില്ല. ഗതദ്വിരേഫം. ഈ പദ്യത്തിൽ രണ്ടു രേഫങ്ങൾ ഒരുമിച്ചു വരുന്നതെല്ലാം എടുത്തുകളഞ്ഞു ഒന്നു ചൊല്ലിനോക്കൂ. കുസുമാലംകൃതാളിനീലോല്ലലകേശപാശം മുഖം ചകമ്പേ മാംസംന ചാലയത്യം ബുജലോചനായാഃ" ഇത്രയും കേട്ടപ്പോഴേക്കു ശാസ്ത്രികളുടെ മുഖം സൂര്യാലോകത്തിൽ നിരസ്തഗോപ്രസരനായ ദോഷാകരന്റെ ച്ഛായയെ തേടി.

ഇങ്ങിനെ വിദ്വന്മകുടമണി എന്നു പേരെടുത്ത ഈ യുവരാജാവിനെപ്പററി പല ഐതിഹ്യങ്ങളും കേട്ടുകേൾവിയുമുണ്ട്. ഇദ്ദേഹത്തെപ്പററിയുള്ള മറെറാരു കഥ ചെറിയകൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സുകൊണ്ടുണ്ടാക്കിയിട്ടുള്ള 'വഞ്ചിശവംശം' മഹാകാവ്യത്തിൽ കാണാവുന്നതാകുന്നു.

---

## രസതന്ത്രം.

( ശാസ്ത്ര മഹോപാദ്ധ്യായ കെ. എസ്സ്. നീലകണ്ഠൻ ഉണ്ണി )

ഒരുകാലത്തു ഭാരതത്തിലെപ്പോലെ തന്നെ പാശ്ചാത്യരാജ്യങ്ങളിലും രസവാദശാസ്ത്രത്തിനു പറയത്തക്ക പ്രചാരമുണ്ടായിരുന്നു. അക്കാലത്തു ജനങ്ങൾ സുവർണ്ണലാഭത്തിലുള്ള അത്യാഗ്രഹംനിമിത്തം രസവാദസിദ്ധാന്ത ഗ്രഹണത്തിൽ അത്യുൽസുകന്മാരായിട്ടാണിരുന്നിട്ടുള്ളതു്. പക്ഷെ ഈ പരിശ്രമം സുവർണ്ണലാഭത്തിനു പര്യാപ്തമായി തീർന്നില്ലെങ്കിലും ശാസ്ത്രീയസിദ്ധാന്തങ്ങളെ വിപുലമാക്കുന്നതിനും ലോകത്തിൽ മനുഷ്യബുദ്ധിക്കു അഗോചരങ്ങളായി കിടക്കുന്ന പല യഥാർത്ഥ സംഭവങ്ങളെയും വെളിപ്പെടുത്തുന്നതിനും അതുപകാരമായിത്തീർന്നു. തൻമൂലം സുവർണ്ണലാഭത്തിലുള്ള ആഗ്രഹം ക്രമേണ വിട്ടുപോകുകയും ഒരു വിധത്തിലല്ലെങ്കിൽ മറെറാരു വിധത്തിൽ ശാസ്ത്രത്തിനു സാഫല്യമുണ്ടെന്നു ശാസ്ത്രജ്ഞന്മാർ മനസ്സിലാക്കുകയുമുണ്ടായി. ഈ വിധത്തിലാണു രസവാദശാസ്ത്രത്തിന്റെ ഉല്പത്തി.

രസതന്ത്രമെന്നതു ഭൌതികപദാർത്ഥങ്ങളെയും അവയുടെ നിഷ്പത്തിക്രമങ്ങളെയും പററി നിരൂപണം ചെയ്യുന്ന ഒരു ശാസ്ത്രമാണ്. ഭൌതികപദാർത്ഥങ്ങൾക്കു ഘ

നം, ദ്രവ്യം, മരുത്ത് ഇങ്ങനെ പ്രായേണ മൂന്നവസ്ഥകളാണുള്ളതെന്നു പറയപ്പെടുന്നു. നിയതമായ ഒരാകൃതിയുള്ള കല്ലു മുതലായവ ഘനപദാൎത്ഥവും നിയതമായ ആകൃതിയില്ലാത്ത ജലം മുതലായവ ദ്രവപദാൎത്ഥവും രൂപരഹിതമായ വായു മുതലായവ മരുദ്രവ്യങ്ങളുമാണ്. ഇതിൽ ഒടുവിലത്തേതായ മരുത്ത് ഒരു നൂതനദ്രവ്യമായി തോന്നിയേക്കാം. ഈ വിഭാഗം ഒരു ഖണ്ഡിതമായ ശാസ്ത്രീയതത്വമല്ല. ഭൌതികപദാൎത്ഥങ്ങളിൽ ഓരോന്നിനെയും ഈ മൂന്നവസ്ഥയിലും കൊണ്ടുവരുന്നതിനു സാധിക്കും. ആദ്യമായി നമുക്കു ജലത്തെത്തന്നെ ഇതിനൊരുദാഹരണമായിട്ടെടുക്കാം. അതിശീതളപ്രദേശമായ ഹിമാലയത്തിൽ പ്രായേണ ജലം ഘനീഭവിച്ചാണു കിടക്കുന്നത്. "മാൎഗ്ഗേ ഘനീഭൂതഹിമേപി യത്ര" "തുഷാരസംഘാതശിലാതലേഷ്വപി" എന്നല്ലയോ മഹാകവി കാളിദാസനും പറഞ്ഞുകാണുന്നത്.

നാം നിത്യം ഉപയോഗിക്കുന്ന ജലം ദ്രവരൂപമായിട്ടുള്ളതാണല്ലോ. അഗ്നിതപ്തമായ ജലത്തിൽനിന്നും ആവിയായി മേലോട്ടുയരുന്നതും ബാഷ്പമെന്നു പറയപ്പെടുന്നതുമായ ദ്രവ്യംതന്നെയാണു മരുത്ത്. അഗ്നിസംയോഗംമൂലം ജലത്തിന്റെ പരിമാണം കുറഞ്ഞുപോകുന്നു. ഇതെങ്ങിനെ സംഭവിക്കുന്നു? അഗ്നിയിലൊ പാത്രത്തിലൊ അതു ലയിച്ചിട്ടില്ല. വേറെവിധത്തിൽ പോയതായും അനുഭവമില്ല, എവിടെയോ ഒരു ദിക്കിൽ അതു മറഞ്ഞിരിക്കുന്നു എന്നെ സാധാരണ ജനങ്ങൾ ഈ ചോദ്യത്തിനുത്തരം പറകയുള്ളു. എന്നാൽ രസതന്ത്രജ്ഞൻ ഇതുകൊണ്ടു തൃപ്തിപ്പെടുന്നില്ല. ഊഷ്മസംയോഗംകൊണ്ടു അത്രയും ജലം മരുദവസ്ഥയെ പ്രാപിച്ച് ആകാശത്തിൽ വ്യാപിച്ചിരിക്കുന്നു എന്നായിരിക്കും അയാളുടെ മറുപടി. ഇത്രയും പറഞ്ഞതിൽനിന്നും അതിശീതമായ ജലം ഘനീഭവിക്കുന്നു എന്നും മന്ദോഷ്ണമായ ജലം ദ്രവീഭവിക്കുന്നു എന്നും അത്യുഷ്മസംയുക്തമായ ജലം മരുദ്രൂപത്തെ കൈക്കൊള്ളുന്നു എന്നും വിചാരിക്കേണ്ടിയിരിക്കുന്നു. ഇതുപോലെതന്നെയാണു മറ്റുപദാൎത്ഥങ്ങളുടെയും സ്ഥിതി.

പഞ്ചഭൂതാത്മകമാണീജ്ജഗത്തെന്നാണല്ലോ വേദാന്തികൾ ഉൽഘോഷിക്കുന്നത്. ഇതെങ്ങിനെ എന്നുള്ള ചോദ്യത്തിനു പഞ്ചീകരണാദിപ്രപഞ്ചത്തെ അവർ ഉദാഹരിക്കുകയും ചെയ്യുന്നു. അപഞ്ചീകൃതങ്ങളായ പഞ്ചഭൂതങ്ങളെ ഉദാഹരിച്ചു സ്വസിദ്ധാന്തസ്ഥാപനം സുകരമല്ല. കേവലം പൃഥിവിയോ ജലമോ തേജസ്സോ വായുവോ ആകാശമോ നാമൊരിടത്തും കാണുന്നില്ല. ഗന്ധാദിഗുണഹേതുക്കളെക്കൊണ്ടു അവയുടെ സന്നിധാനമുണ്ടെന്നു നാമൂഹിക്കുകയാണു ചെയ്യുന്നത്. മണ്ണുകൊണ്ടാണോ കുടമുണ്ടാക്കുന്നത് എന്നൊരാൾക്കു സന്ദേഹം വരുന്നപക്ഷം അയാൾക്കു കൊശക്കുടിയിൽചെന്നു നോക്കി സന്ദേഹനിവൃത്തിവരുത്താം. അതുപോലെ പഞ്ചഭൂതങ്ങളിൽനിന്നും പ്രപഞ്ചമുണ്ടായി എന്നു പറഞ്ഞാൽ തൽനിവൃത്തിക്കായി എവിടെ ചെന്നാണു നോക്കേണ്ടത്. എന്നു മാത്രമല്ല ശ്രുതിമാത്രഗോചരന്മാരാണു വേദാന്തികളെന്നൊരു ന്യൂനതയും ഒളിഞ്ഞുകിടപ്പുണ്ട്. ഈദൃശങ്ങളായ ശാസ്ത്രീയവിഷയങ്ങളിൽ അനുല്ലംഘനീയമഹിമാവാണെങ്കിലും വേദം ഒന്നുമാത്രം ഒരിക്കലും പ്രമാണമായിത്തീരുകയില്ല. ശാസ്ത്രം എന്നു പറയുന്നതു സൎവ്വമതസാധാരണമായിരിക്കേണ്ട ഒന്നാണ്. അവൈദികന്മാരുടെ ഇടയിൽ വേദമാത്രപ്രമാണങ്ങളായ കാൎയ്യങ്ങൾ എങ്ങനെ സംശയരഹിതങ്ങളായിത്തീരും. ഇത്യാദികളായ പല കുഴപ്പങ്ങൾ വേദാന്തികളുടെ മതത്തെ അംഗീകരിക്കുന്നപക്ഷം ഉണ്ടാകാമെന്നുള്ളതുകൊണ്ടു നവീനശാസ്ത്രസിദ്ധാന്തത്തെത്തന്നെ അംഗീകരിക്കേണ്ടിയിരിക്കുന്നു.

ജഗൽകാരണഭൂതങ്ങളായ ബീജതത്വങ്ങൾ ഏറെക്കുറെ എഴുപതോളം വരുമെന്നാണു രസതന്ത്രജ്ഞന്മാർ പറയുന്നത്. ഇതിൽ പതിനഞ്ചെണ്ണം ലോഹങ്ങളും ബാക്കി അമ്പത്തിഅഞ്ചോളം അലോഹങ്ങളുമാകുന്നു. ഇതിൽ പ്രധാനങ്ങളായ ചില തത്വങ്ങളെ ഇവിടെ എടുത്തു കാണിക്കാം. അബ്ജനകം, പാക്യജനകം, ഹരിതം, ഭാവഹം, അമ്ളജനകം, അംഗാരം, ഗന്ധം, മുത്ത് ഇത്യാദികൾ അലോഹങ്ങളും ഇരുമ്പു, സ്വൎണ്ണം, ചെമ്പു, വെള്ളി, പാരതം, പിച്ചള, തകരം, പോരാസ്യം, ദസ്താ, സോദ്യം ഇത്യാദികൾ ലോഹങ്ങളുമാകുന്നു.

ഇപ്രകാരം വേദാന്തത്തെ പുറംതള്ളി ഗഹനങ്ങളായ ശാസ്ത്രവിഷയങ്ങളിൽ പ്രവേശിക്കുന്നവരെ പലരും പലപ്രകാരത്തിൽ എതിൎത്തേക്കാം. തന്മൂലം പ്രകൃതി

ശാസ്ത്രാനുസാരിയായ ഒരു നിരൂപണം പഞ്ചഭൂതങ്ങൾക്കു് ഇവിടെ അത്യാവശ്യമായിരിക്കുന്നു. പൃഥിവി അനേക ധർമ്മവിശിഷ്ടമായതുകൊണ്ടും മനസ്സിലാക്കുന്നതിനു വളരെ പ്രയാസം നേരിട്ടേക്കാമെന്നുള്ളതുകൊണ്ടും രണ്ടാമതായിട്ടു പറഞ്ഞിട്ടുള്ള ജലത്തെപ്പററിത്തന്നെ നിരൂപണംചെയ്യാം.

അമ്ളജനകാബ്ജനകങ്ങളുടെ രാസയോഗത്തിൽനിന്നുണ്ടായിട്ടുള്ള ഒരു ദ്രവ്യമാണു ജലം. രാസയോഗമെന്നു പറയുന്നതു വിലക്ഷണഗുണത്തെ ഉണ്ടാക്കിത്തിക്കുന്നതും വസ്ത്വന്തരസംപ്രാപ്തിക്കു സഹായമായി നില്ക്കുന്നതുമായ തത്വസംയോഗം തന്നെ. പീതവർണ്ണമായ മഞ്ഞപ്പൊടിയും വെളുത്തിരിക്കുന്ന ചുണ്ണാമ്പും ഒന്നിച്ചുചേന്നാൽ അവ രണ്ടിൻേറയും ഗുണങ്ങളിൽനിന്നു ഭിന്നമായും രക്തവർണ്ണമായും ഇരിക്കുന്ന ഒരു ദ്രവ്യമാണല്ലൊ ഉണ്ടാകുന്നതു്. രാസയോഗംകൊണ്ടുല്പന്നമായ വസ്തുക്കൾ തത്വങ്ങളുടെ പരിണാമമെന്നു പറയപ്പെടുന്നു. തിലതണ്ഡുലരീതിയിലുള്ള സംബന്ധത്തിനു വ്യതികരസംസർഗ്ഗമെന്നാണു പറയുന്നതു്. രാസയോഗമുള്ള സ്ഥലങ്ങളിലെല്ലാം ചൂടുണ്ടാകുന്നു എന്നുള്ളതു് അവ്യഭിചരിതമായ ഒരു തത്വമാണു്. ഇന്ന ഇന്നതത്വങ്ങൾ ഇത്രഇത്ര ചേൎന്നു രാസയോഗമുണ്ടായാൽ ഇന്നയിന്ന പദാൎത്ഥങ്ങൾ ഉണ്ടാകുന്നു എന്നൊരു കണക്കുണ്ടു്.

അമ്ളജനകാബ്ജനകങ്ങളുടെ അന്യോന്യമുള്ള രാസയോഗം എവിടെയെല്ലാമുണ്ടോ അവിടെയെല്ലാം ജലമുണ്ടു്. എവിടെയെല്ലാം ജലമുണ്ടോ അവിടെയെല്ലാം അമ്ളജനകാബ്ജനകങ്ങളും ഉണ്ടു്. ഇതിനെ തെളിയിക്കുന്നതിനുള്ള പ്രയോഗങ്ങൾ നിരവധിയാണു്. ഏററവും പ്രയാസം കുറഞ്ഞ ഒരു പ്രയോഗം മാത്രം ഇവിടെ വിവരിക്കാം.

വാവിസ്താരമുള്ള ഒരു സ്ഫടികപ്പാത്രത്തിൽ കുറെ ജലമെടുക്കുക. അതിൻേറശേഷം അതിൽതന്നെ എന്തെങ്കിലും ഒരവഷ്ടംഭമുണ്ടാക്കിയതിൻേറശേഷം രണ്ടു സ്ഫടികക്കുഴലുകളിൽ വെള്ളം നിറച്ചു് അധോമുഖമായി സ്ഥാപിക്കുക. അതിനുശേഷം ഒരു വൈദ്യുതപേടിക സജ്ജീകരിച്ചു് ഇതിനരികിൽ കൊണ്ടുവന്നുവെച്ചതിൻേറശേഷം അതിൽനിന്നും രണ്ടു കമ്പികൾ മുൻപറയപ്പെട്ട സ്ഫടികപ്പാത്രത്തിൻേറ മുകളിലത്തെ അടപ്പിലുള്ള ദ്വാരത്തിൽക്കൂടി അകത്തു പ്രവേശിപ്പിച്ചു രണ്ടിനെയും വെള്ളത്തിൽക്കൂടി എടുത്തു അതിൽ ഓരോന്നിൻേറയും അററം മേൽപറയപ്പെട്ട ഓരോ പ്രണാളിയിലേക്കും കടത്തിവെക്കുക. പിന്നീടു വൈദ്യുതപേടികയെ വ്യാപരിപ്പിക്കുക. പേടികയിൽ ഉണ്ടാകുന്ന വൈദ്യുതശക്തി കമ്പിമാർഗ്ഗമായി ചെന്നു പ്രണാളിയിലെ ജലത്തെ രണ്ടായിതിരിക്കുന്നു. ഇങ്ങിനെ വേർതിരിയുന്ന ജലാവയവങ്ങൾ നാളങ്ങളിൽ ഒരുമിച്ചുകൂടുകയാണു ചെയ്യുന്നതു്. മരുദ്രൂപം കൈക്കൊണ്ടിരിക്കുന്ന ആ തത്വങ്ങൾ കുമിളകളായി പൊങ്ങി നാളങ്ങളിൽ അദൃശ്യങ്ങളായി സ്ഥിതിചെയ്യുന്നു. ജലം അല്പാല്പം ഇറങ്ങിപ്പോകുന്നതുകൊണ്ടു മാത്രമേ നമുക്കു ഈ തത്വങ്ങൾ അവിടെ നിറഞ്ഞിട്ടുണ്ടെന്നു മനസ്സിലാകയുള്ളു. മേൽ പറയപ്പെട്ട രണ്ടു നാളങ്ങളിൽ ഒന്നു വായുകൊണ്ടു നിറഞ്ഞു കഴിയുമ്പോൾ മറേറതു പകുതിമാത്രമെ നിറഞ്ഞിരിക്കയുള്ളു. രണ്ടു നാളങ്ങളിൽനിന്നും ജലം നിശ്ശേഷം ഇറങ്ങിത്തീന്നാൽ വളരെ താമസിച്ചു് ഇറങ്ങിയ നാളത്തെ കൈവിരൽകൊണ്ടു അതിൻേറ വാ പൊത്തിപ്പിടിച്ചു വെളിയിൽ കൊണ്ടുവന്നു് അധോമുഖമായി തന്നെ പിടിച്ചുകൊണ്ടു് ഒരു തിരികത്തിച്ചു അതിനകത്തേക്കു കടത്തുക. ഉടൻ അതിയായ ഒരു എരിച്ചിൽ നമുക്കു കാണ്മാൻ കഴിയും. രണ്ടാമത്തെ നാളവും ഈ വിധത്തിൽതന്നെ എടുത്തു ഒരു തിരികത്തിച്ചു അതിനകത്തും കടത്തുക. ഇവിടെ നാം എന്തു കാണുന്നു? നാളത്തിൻേറ അന്തർഭാഗത്തു പ്രവേശിച്ചു ഉടൻ തന്നെ ദീപം അണഞ്ഞുപോകുന്നു. ഇതിൽനിന്നും അതിനകത്തുള്ള വായു ദീപജ്വലനത്തിനു പൎയ്യാപ്തമായ ഒന്നല്ലെന്നു നമുക്കു മനസ്സിലാക്കാം. നാളത്തിൻേറ വായിൽ ഒരു തിരി കൊളുത്തിക്കാണിക്കുക. അപ്പോൾ കാണാം അവിടെ നീലനിറത്തിൽ ഒരു പ്രകാശമുണ്ടാകുന്നതു്. ഇതുകൊണ്ടു നാം എന്തു മനസ്സിലാക്കണം? വൈദ്യുതശക്തി ജലത്തെ രണ്ടായിതിരിക്കുന്നു. ഘടകപദാൎത്ഥങ്ങൾ മരുദ്രൂപങ്ങളായ രണ്ടു പദാൎത്ഥങ്ങളാണു്. ഇതിൽ ഒന്നു അഗ്നിദാഹത്തെ വദ്ധിപ്പിക്കുകയും മറേറതു അതിനെ പ്രതിബന്ധിക്കുകയുമാണു ചെയ്യുന്നതു്. ഇതിൽ ആദ്യത്തേതു് അമ്ളജനകവും രണ്ടാമത്തേതു് അബ്ജനകവുമാണു്.

പ്രയോഗാന്തരേണ അമ്ളജനകാബ്ജനകങ്ങളുടെ രാസഘടനംമൂലം ജലമുണ്ടാകാമെന്നു തെളിയിക്കുന്നതിനും വിഷമമില്ല. രണ്ടു ഭാഗം അബ്ജനകവും പതിനാറുഭാഗം അമ്ളജനകവും—അതായതു രണ്ടുപലം അബ്ജനകത്തിനു പതിനാറു പലം അമ്ളജനകമെന്നർത്ഥം—കൂടി രാസയോഗമുണ്ടായാൽ ജലമുണ്ടാകുന്നു. തത്വങ്ങൾ തത്വാന്തരത്തോടു രാസയോഗമുണ്ടാകുന്നതിൽ മേൽപറയപ്പെട്ട ഭാഗനിയമം അത്യന്താവശ്യമാണ്. അമ്ളജനകം പതിനാറും അബ്ജനകം രണ്ടും, നിത്രജം പതിന്നാലും അംഗാരം പന്ത്രണ്ടും, ഗന്ധം മുപ്പത്തിരണ്ടും അയസ്സ അമ്പത്തിആറും, താമ്രം അറുപത്തിമൂന്നും, സിസം ഇരുനൂററിഏഴും, പാരദം ഇരുനൂറും രജതം നൂററിഎട്ടും, സുവണ്ണം നൂററിതൊണ്ണൂററിഏഴും ഈ ക്രമത്തിനെ രാസയോഗമുണ്ടാകുന്നുള്ളു. ഈ കണക്കു വിസ്തൃതിയെയല്ല തൂക്കത്തെയാണു കുറിക്കുന്നതു്. വിപരീതസംയോഗംകൊണ്ടു രാസയോഗമോ വസ്ത്വന്തരസംഭൃതിയൊ ഉണ്ടാകുന്നില്ല. പതിനാറുപലം ഏതെങ്കിലും തത്വത്തോടു രണ്ടു പലം ഏതെങ്കിലും ഒരു വസ്തു ചേന്നാൽ രാസയോഗമുണ്ടാകുന്നില്ലെന്നു സാരം. (തുടരും)

## *തെക്കൻസാഹിത്യം

(അംശി കെ. രാമൻപിള്ള)

ഭൌതികലോകത്തുനിന്നും ആദശലോകത്തിലേക്കുയത്തി രസപരമ്പരകളാൽ നാദബ്രഹ്മത്തിലേക്കാകഷിച്ചു സ്വച്ഛന്ദമനോവികാസത്തെ പ്രദാനംചെയ്യുന്ന സവ്വാന്തയ്യാമിയാണു സാഹിത്യമെന്നു സമഷ്ടിയായൊന്നു സങ്കല്പിക്കാം. ഏതൊരു സമുദായത്തിൻെറയും ഉയച്ചയും ഉണച്ചയും പരിപുഷ്ടമാകുന്നതു അവരുടെ പരിശുദ്ധ ചിന്താസന്താനങ്ങളായ സാഹിത്യസമ്പത്തു നിമിത്തമാണ്. ഓരോ ദേശക്കാരും അവരവരുടെ പ്രകൃതിക്കേററ മനോവിഭവങ്ങളെ ദേശഭാഷകളിൽ സംസ്കരിക്കയും വിളമ്പുകയും ചെയ്കു ലോകോല്പത്തിമുതൽ നടപ്പായിരിക്കുന്നു. സ്വവിഭവങ്ങളെ ശേഖരിച്ചതിന്നു മേലാണ് കൈമാററം ചെയ്യുന്നതിനു ദേശാന്തരഗമനം ചെയ്യേണ്ടതു്. അല്ലാത്ത വ്യാപാരം—സ്വദേശചരിത്രവും ഭൂമിശാസ്ത്രവും വഴിയാംവണ്ണം ഉന്നതാശയങ്ങളോടുംകൂടി ഗ്രഹിക്കാഞ്ഞ തിരുവിതാംകൂറുകാർ പ്രസ്തുതവിഷയങ്ങളെ വിദേശാസ്പദമാക്കി അഭ്യസനം ചെയ്യുവരുന്നതുപോലെ പ്രതിലോമവും അസ്പുടവുമായ കാലക്ഷേപത്തിനു മാത്രമിടയാക്കും. അനുഭവത്തിൽനിന്നും അനുമാനത്തിലേക്കു ഗമിക്കുന്ന നിയമത്തിനു കീഴ്പ്പെട്ടുപോകേണ്ട ജനത ദേശിയസാഹിത്യത്തിൻെറ—ഭാഷയുടെ—അഭിവൃദ്ധിക്കു ശ്രമിക്കേണ്ടതു ഗുരുതരമേറിയ കടമയായി ഗണിക്കുന്നു. മലയാളത്തിൻെറ കഥ വിചാരിക്കുകയാണെങ്കിൽ ഇപ്പോഴും സന്തുഷ്ടിക്കവകാശം കാണുന്നില്ല. ഖദർ ധരിച്ചു നടക്കണമെന്നുച്ചൈസ്തരം ഘോഷിക്കയും അങ്ങനെ നടക്കയും ചെയ്യുന്ന വകക്കാർ, ദേശഭാഷയിൽ സംഭാഷണം ചെയ്യണം. എഴുത്തുകുത്തുകൾ ശുദ്ധമൂലമാക്കണമെന്നു നിബ്ബന്ധിക്കാൻ വിട്ടുപോകുന്നതു എന്തൊരു മൂഢമറന്ന പരിഷ്കാരത്താലാണോ? സ്വാശ്രയമായ മനഃപരിഷ്കാരവും അഭിവൃദ്ധിയും മാത്രമെ ശാശ്വതഫലദായകമായി ഭവിക്കയുള്ളു. വിശ്രമാവസരങ്ങളിലും വിനോദത്തിനായിട്ടും സവ്വോപരി ഈശ്വരാരാധനാപരമായും നമ്മുടെ പൂവ്വന്മാർ തങ്ങളുടെ തൊഴിൽ, അഭിരുചി, അവലോകനം, ചുററുപാട്, ജീവിതമാതൃക, വീയ്യധൈയ്യാദിയുദ്ധപരാക്രമങ്ങൾ ഇവററെ പ്രദ്യോതിപ്പിച്ചിട്ടുള്ള സ്വയംരക്ഷാചതുരത, സത്യധമ്മാധിഷ്ഠിതഗുണാചരണങ്ങൾ, ഗുരുഭക്തി തുടങ്ങിയ ആദശങ്ങളെ പുരസ്കരിച്ചു ദേശഭാഷയെ കഴിയുംവണ്ണമവലംബിച്ചു, സാഹിത്യനിമ്മിതിയും അഭ്യസനവും സ്വീകരിച്ചിരുന്നു. തിരുവിതാംകൂറിൻെറ നിലനില്പിനായിട്ടു പ

*ഭ. തി. സാഹിത്യസമാജത്തിൽ നടത്തിയ പ്രസംഗസംഗ്രഹം.

ടപൊരുതും പാടുപെട്ടും പഴികളേററും നാടുരക്ഷിച്ച ദേശഭക്തന്മാരിൽ സാഹിത്യപ്രദേശത്തും, അക്കാലം മുതലെ നടവും നനവും, കനിയും ഉണ്ടാക്കിട്ടുണ്ടെന്നുള്ള കഥ വിസ്മൃതിയിലാണ്ടിരിക്കുന്നു. രാജ്യരക്ഷയും പരാധിനമായി. സാഹിത്യവും തഥൈവ. പഴയ സാഹിത്യങ്ങൾ ഇപ്പോഴും ആഭിജാത്യക്കുറവുള്ളവയായി ഗണിക്കപ്പെടുകയും പൈശാചികത്വം കല്പിച്ചു സാമാന്യേന അധഃകൃതവർഗ്ഗത്തിൽ ഉൾപ്പെടുത്തി പുറംതള്ളപ്പെട്ട സ്ഥിതിയിലാണെന്നു പറയേണ്ടിയുമിരിക്കുന്നു. അവയ്ക്കു അവജ്ഞകൾ കുറഞ്ഞൊന്നു ഏല്പ്പെട്ടുപോയി. രാഗതാളവ്യവസ്ഥിതമാണെങ്കിലും പുതിയമട്ടുകളും വേഷങ്ങളും പിടിപ്പിച്ചു സ്വരൂപം വിരൂപമായി, തിരിച്ചറിയാൻ പാടില്ല. പൂർവ്വകുടുംബസ്ഥിതിയറിയാൻ പാടില്ലാത്ത സ്ഥിതിയിലുമായിരിക്കുന്നു. അന്നത്തെ സൌകര്യത്തിനും സുഖത്തിനും ശരിയായി നിശ്ചയിച്ചിട്ടുള്ള അനുസാരികളോടുകൂടി ആദ്യസാഹിത്യങ്ങൾ പാടിയാലുള്ള ഇമ്പം വാചാമഗോചരമാണ്. മുമ്പിലത്തെ താളമേളങ്ങൾക്കൊന്നിനും നമ്മുടെ രക്തം ഊററിക്കൊടുക്കേണ്ട ആവശ്യവുമില്ലായിരുന്നു. ഏതുപാട്ടുകളും പാടുന്നവരുടെ ഇഷ്ടാനുസരണമുള്ള ശ്രുതികളോടും സാമർത്ഥ്യത്തോടും പ്രയോഗിക്കാമെന്നിരിക്കെ നമ്മുടെ പാട്ടുകളെല്ലാം കേവലം വിൽപാട്ടുകളെന്നും പാനയെന്നും മററുമോരോ കോണിലേക്കു ഒതുക്കിവിട്ടു. നന്തുണി, ചന്ദ്രവളയം, കൈമ്മണി, പാന, വിൽ, വീണ തുടങ്ങിയ മേളങ്ങളെല്ലാം നമുക്കു സുലഭസാദ്ധ്യങ്ങളും സ്വദേശശ്രമസിദ്ധങ്ങളുമായിരുന്നു. ഇന്നത്തെ മേളങ്ങളെല്ലാം ഇറക്കുമതിയിൽപെട്ടിരിക്കയാണെല്ലോ. അററകുററംവന്നാലും അംഗംപ്രതി വിലയ്ക്കു കൊള്ളണം. വിദേശസാമഗ്രികൾ ഉപയോഗിക്കാൻ നമുക്കറിയാമെങ്കിലും ഉണ്ടാക്കുന്നതിനു ബഹുകാലമായിട്ടും വശമില്ലാതിരിക്കുന്ന പുതിയ പരിഷ്കാരികളാണല്ലോ നാം. ഈ ഉപകരണങ്ങൾക്കുവേണ്ടിയും ഒരു വമ്പിച്ച തുക നാം കയററുമതിയാക്കുന്നുണ്ടല്ലോ. മുൻപറഞ്ഞ സംഗീതോപകരണങ്ങൾ നിർമ്മിക്കാൻ ഒരു വകയ്ക്കും പൂർവ്വന്മാർ വിദേശിയരുടെ താടിയെത്താങ്ങാതെ സാധിച്ചിരുന്ന അഭ്യസനം വഴിയാംവണ്ണമുണ്ടെങ്കിൽ ശ്രുതിഗതികളും സുഖവേദ്യമായിരിക്കുമെന്നു അടുത്തകാലത്തു തിരുവനന്തപുരത്തു നടന്ന ദേശിയകലാപ്രദർശനം ബോദ്ധ്യപ്പെടുത്തുന്നുണ്ട്. പിയാനൊ, ഹാർമ്മോണിയം തുടങ്ങിയ നവീനവാദ്യങ്ങൾ എല്ലാം ഭാരതിയസംഗീതത്തിനൊത്ത ശ്രുതിപിടിപ്പിക്കുന്നതിനു പ്രായോഗികരുടെ ശ്രമക്ഷമതയെ കൂടുതൽ പരിക്ഷണംചെയ്യിക്കാനൊക്കുമോ ? പുല്ലാങ്കുഴൽ—വേണുഗാനം—ശ്രദ്ധിച്ചു പണ്ടു പശുക്കൾപോലും ചെവി കൂർമ്പിച്ചു നിന്നുപോയെന്നു പറയുന്നതൊരിക്കലും അതിശയോക്തിയാവില്ല. പുരാതനകവനങ്ങളിൽ കൃഷി, നായാട്ട്, യുദ്ധം, ആയോധനപരിശിലനം, തുടങ്ങിയ ജനസമുദായത്തിന്റെ ആവശ്യാനുഷ്ഠേയങ്ങളായ വിഷയങ്ങളെയും അവയിൽ ആസക്തിയും അഭ്യസനവും ജനിക്കത്തക്കവണ്ണമുള്ള വർണ്ണന ഭാവനാ ധ്വനികളെയും പ്രതിപാദിച്ചിരുന്നു. അതിനാൽ യുവജനങ്ങൾക്കുത്സാഹവും, താല്പര്യവും, പുരന്ധ്റികൾക്കു ജനക്ഷേമദീക്ഷിതരായ (ഉദ്യോഗാർത്ഥികളല്ല) സന്താനധ്യാനോപാസനങ്ങളും ഉദ്ദീപനംചെയ്യപ്പെട്ടു. ശാസ്താംകഥയിലെ “ചരമം” തട്ടപ്പു, പുലിപ്പാൽ കൊണ്ടുവന്നതു, മുതലായ ഭാഗങ്ങൾ കാണുക. ഭേദപ്പെട്ട നായികാവർണ്ണനയും, അവളുടെ അനുരാഗപരവശനായിട്ടു പ്രേമമധു തേണ്ടി ഉണ്ടൽകൊണ്ട നായകനും, അയാളുടെ ബദ്ധപ്പാടും, ചുററിത്തിരിയലും, പിതൃമാതാക്കൾക്ക് കണ്ണുനിർത്തുള്ളിയും കാടും പടലുമൊക്കെക്കഴിഞ്ഞിട്ടുള്ള സമാഗമവും, തന്മദ്ധ്യേ എനിക്കുണ്ട സുന്ദരം എന്നു വെളിച്ചപ്പാടന്മാരും, അനുയായികളും, ഉദ്ദണ്ഡപരദണ്ഡകേസരികളുമായവരുടെ ദൌഷ്ട്യംകാട്ടലും, തന്ത്രങ്ങളും, ഗോഷ്ടികളും, സാദ്ധ്യാസാദ്ധ്യങ്ങളും, ഒക്കെക്കൂടിയുള്ള നാവലുകളുടെയും കാവ്യങ്ങളുടെയും ഉല്പാദനവൈഷമ്യങ്ങ

ൾ അന്നു കുറവായിരുന്നു. പണ്ടു വിദ്യാഭ്യാസപരിഷ്കാരം ഇത്രയില്ലെങ്കിലും മനഃസ്വാധീനവും നേരും നെറിയും, ഗുരുജനസേവയും, പരസ്പരസ്നേഹവും, പരോപകാരചിന്തയും, പരമപ്രേമവും സ്വൈരനടനം ചെയ്തിരുന്നു. സ്ത്രീധനലേലംവിളിപ്പും, കാമലേഖനങ്ങളും വർദ്ധിച്ചിരുന്നില്ല, അനുരാഗത്തള്ളലുകൾക്കു ദുഷ്ഷന്തനേയും, കാമപാലനെയും നിദർശനമാക്കണമെന്നു നിർബ്ബന്ധമുണ്ടോ? ഏതു മൂലയിലും പ്രായാനുസരണം കാവ്യം പഠിക്കാതെയും, ശ്ലോകം ഓർമ്മിക്കാതെയും കാലകോലാഹലം ചടങ്ങുകളെ അനുവർത്തിപ്പിച്ചുകൊള്ളുമെന്നു നിത്യസംഭവങ്ങൾ തെളിയിക്കുന്നുണ്ടല്ലോ. പരിശുദ്ധാനുരാഗഗതി അറിയണമെന്നാണെങ്കിൽ സന്മാർഗ്ഗനിഷ്ഠയോടുകൂടിയ ജീവിതചര്യയാണു് മുഖ്യാവശ്യം. അല്ലാത്ത കഥാകഥനങ്ങളും നാട്യങ്ങളും മിക്കവാറും ഓടിപ്പോകുന്ന ചിത്തവൃത്തിയെ ഒരുന്തുകൂടി കൊടുത്തു പ്രേരിപ്പിക്കുന്നതായിവരും. നമ്മുടെ പൂർവ്വകഥകളും പാട്ടുകളുമെല്ലാം അന്ധവിശ്വാസബഹുലങ്ങളാണെന്നു് ത്യാജ്യകോടിയിലേക്കു വലിച്ചെറിഞ്ഞു. ഇപ്പോൾ ഒരു വിശ്വാസവുമില്ല. സത്യംചെയ്താലും കളവുപറയുന്നതിനെക്കാൾ മെച്ചമൊന്നുമില്ലെന്നായിരിക്കുന്നു. ആര്യന്മാരുടെ ആഗമനത്തോടുകൂടി ഉത്തരഇൻഡ്യയിലെ പുരാണപുരുഷന്മാരെ നമ്മുടെ ദേവസ്ഥാനങ്ങളിൽ പ്രതിഷ്ഠിച്ചു ആരാധനക്രമം മാറി പൂജാരി പുറത്തായി. മന്ത്രതന്ത്രങ്ങളും സ്തോത്രങ്ങളും ഗീർവ്വാണത്തിൽ മുങ്ങിക്കുളിച്ചു. ദേശീയകഥകൾ മാററു കുറഞ്ഞവയാണെന്നുവിലപിക്കുന്ന കൂട്ടർ ശ്രീമാൻ രാമവർമ്മത്തമ്പാൻ നിർവ്വചിച്ചവണ്ണം രാക്ഷസാദികളുടെ ശല്യം ഇന്ദ്രൻെറ അടുക്കൽ ദേവാദികളുടെ പെററിഷൻ ബോധിപ്പിക്കൽ, ത്രിമൂർത്തികളിൽ ചിലർകൂടിച്ചേർന്നുള്ള ഡിപ്യൂട്ടേഷൻ (നിയോജകസംഘം) പാലാഴിയിൽചെന്നണത്തുക, അവിടത്തെ അരുളപ്പാടും അവതാരവും, ദുഷ്ടനിഗ്രഹവും ശിഷ്ടപരിപാലനവുമായിട്ടു പരിണമിക്കും. ഇമ്മാതിരിക്കു് ഒരേ അച്ചിൽ വാർത്ത കഥകളല്ലാതെ വലിയവിശേഷമായിട്ടധികം കാണുകയില്ല. പാഞ്ചാലിയെപ്പുലത്തിയതിനും, ബാലിയെക്കൊന്നതിനും "നിന്നുടെ ഭർത്താവു ദേഹമോ ജീവനോ" ഇത്യാദി തത്വവാദങ്ങളും മനുഷ്യസാധാരണങ്ങളായ പ്രത്യേകസംഗതികൾ എന്നു വകവയ്ക്കാതെ, വരബലം, ദുഷ്ടനാശനം, പാണ്ഡവന്മാർ, പഞ്ചഭൂതങ്ങൾ, പാഞ്ചാലി എന്നാൽ മായ എന്നൊക്കെ സങ്കല്പജല്പിതങ്ങളായ ചില സാഹിത്യപ്രത്യാഖ്യാനങ്ങൾ കേൾക്കുമ്പോൾ മണ്ണാങ്കട്ടിയും കരിയിലയും തത്വമസ്യാദിയാവില്ലേയെന്നു തോന്നുന്നു. പൂർവ്വന്മാരെ മരത്തലയന്മാരെന്നപഹസിക്കുന്ന ആധുനികന്മാരുടെ പ്രാപ്തിയെ ഓർമ്മിക്കേണ്ടിയിരിക്കുന്നു. മുമ്പിലത്തേതെല്ലാം അപ്പാടെ നന്നു് എന്നല്ല സിദ്ധാന്തിക്കുന്നതു്. അന്നും ഇന്നും ഉള്ളവയെ തുലനംചെയ്തു ത്യാജ്യഗ്രാഹ്യം ചെയ്യുന്നവരാണല്ലോ. സ്വതന്ത്രബുദ്ധിമാന്മാർ പൌരാണികകഥകളുടെ പടിയേററം മുതൽ വർണ്ണഭേദങ്ങളും ഈശ്വരപൂജയ്ക്കു് ഒഴുക്കുംപതിവുമെല്ലാം പുതുക്കപ്പെട്ടു കരിക്കുംപഴവും നിവേദിക്കാവുന്ന പൂജകൾ വെച്ചു നിവേദ്യത്തിനു വക്കാലത്തു കൊടുത്തു, പ്രകൃതിചികിത്സ പൂർവ്വന്മാർ ശീലിച്ചിരുന്നെന്നനുമിക്കാം, കരിക്കും പഴവും ഇവിടത്തെ പ്രകൃതിക്കു പററിയതാണു്. ദേവൻ വക്കിൽവഴിക്കേ മററുള്ളവക്കു തീർച്ചപറയൂ, ഗൌനിക്കൂ, എന്നു വന്നു. പൂർവ്വാരാധനകളോടും പാട്ടുകളോടും അവജ്ഞ നേരിട്ടു. നമ്മുടെ നന്മകൾ എല്ലാം പരാധീനമായി, സ്വബോധം കുറഞ്ഞുതുടങ്ങി. എല്ലാററിനും പരാശ്രയമായി, ഭാഷാഗതിയും തെന്മൊഴികളെ ഉപേക്ഷിച്ചു, വടമൊഴികളണിഞ്ഞു ചന്തംവരുത്തി, രസിച്ചു ആംഗ്ലേയവേഷം ചമഞ്ഞു. വൃത്തവും പദവും മാറി. അങ്ങിനെ വ്യതിയാനപ്പെട്ടുപോയ നമ്മുടെ ഭാഷയിലെന്തുണ്ടു് ഒരൽമാറ നിറയെ ബുക്കുകളുണ്ടോ? എന്ന ആക്ഷേപവുമേററു. പട, നായാട്ടു, തൊഴിലുകൾസംബന്ധിച്ച പദപ്രയോഗങ്ങളും സാങ്കേതികപദങ്ങളും ഓടിഒളിച്ചു. ശേ

ഷിച്ചവയും ഗളഹസ്തം ചെയ്യപ്പെട്ടുവരുന്നു. പണ്ടത്തെ ആരാധനപ്രകാരം നടന്നുവന്ന തോററം, എഴുതിപ്പാട്ടു, തുടങ്ങിയ ചടങ്ങുകൾ നവീകരണയേററംമൂലം ശൂന്യമായ്വരുന്നതിനാൽ തദ്വിഷയമായ സ്തോത്രങ്ങളും പാട്ടുകളും വിസ്മൃതങ്ങളായി നൂതന മതാഭ്യസനങ്ങളോ, ക്രിയാമാൎഗ്ഗങ്ങളോ, ആരാധനാഗാനങ്ങളോ, ഒന്നും ഏൎപ്പെട്ടും കാണുന്നില്ല. ഒന്നിനൊന്നൊരുമയില്ലാതെ തമ്മിൽ കലമ്പി പല നാശങ്ങളും വരുത്തിക്കൂട്ടുന്ന നായകന്മാർ ഇൻഡ്യൻസ്വരാജ്യത്തിനുവേണ്ടി ചാടിപ്പുറപ്പെടുന്നതുപോലെ സ്വഭാഷാഭ്യസനം സമ്യക്കാംവണ്ണം ശീലിക്കയും കലാഭിവൃദ്ധിക്കു വ്യാപ്തി കൂട്ടുകയും ചെയ്യാതെ ദിവാസ്വപ്നം കാണുന്നതും, നൂതനതത്വങ്ങൾക്കു ശഠിക്കുന്നതും 'മിശിറുകൾ, ധാൎഷ്ട്യം കാട്ടുന്നതുപോലെയുള്ള ഗതിക്കല്ലയോ? ദേശിയസാഹിത്യങ്ങൾ ഇവിടെ നടന്ന യഥാൎത്ഥസംഭവങ്ങളെ വിവരിക്കുന്നവയായതിനാൽ തന്നാട്ടു വൎത്തമാനംപോലെ നിസ്സാരമായി വിചാരിക്കാമോ ഉണ്ടു്. പുരാണകഥകളും ഓരോ സ്ഥലകാലത്തെ വൎത്തമാനക്കുറിപ്പല്ലേ? നമ്മുടെ ഇന്നത്തെ ചെയ്തികൾ അടുത്ത തലമുറയിലെ ചരിത്രമല്ലേ. നമുക്കടുത്ത പ്രകൃതിസ്ഥിതികളെയും, സ്വഭാവഗുണങ്ങളെയും ജീവിതതന്ത്രങ്ങളെയും, സംസ്കാരങ്ങളെയും കൌതുകമായി പറയുന്ന വാസ്തവകഥനമല്ലേ യഥാൎത്ഥസാഹിത്യം? തൃപ്പരപ്പിലെ ഭദ്രകാളിക്കുഴി അരുവി കണ്ടും വൎണ്ണിച്ചുകേട്ടിട്ടും നയാഗ്രാവെള്ളച്ചാട്ടത്തിൻെറ പ്രൌഢത കേൾക്കുന്നതല്ലേ ഒരുവിധമെങ്കിലും അനുമേയമായിരിക്കും. നാലുപാടും വളഞ്ഞൊഴുകിടുന്ന നിലതോയസരയൂനദിയെ കാണാതെ വൎണ്ണിക്കുന്നതിനെക്കാൾ നാലുപാടും വളഞ്ഞൊഴുകിടുന്ന താമ്രവൎണ്ണിനദീതടമായ തിരുവട്ടാററിനെ ദശിച്ചാലോചിക്കയല്ലയോ കുറേക്കൂടി ബോദ്ധ്യവും ഗുണപൂൎവ്വമായിട്ടുള്ളതു്. കളഭമെഴുത്തു്, കോലംതുള്ളൽ മുതലായവ ചിത്രമെഴുത്തിനെയും പാട്ടുസംഗിതത്തെയും തദ്രചന കവനത്തെയും പോഷിപ്പിച്ച ചടങ്ങുകളും അലങ്കാരങ്ങളും പ്രദശനങ്ങളുമായ്‌ തിന്നിരുന്നു. തന്നിമിത്തം നമ്മുടെ പൂൎവ്വസാഹിത്യരംഗങ്ങൾ അന്യകലകളെ പ്രായോഗികമാക്കുന്ന പ്രസംഗമണ്ഡപങ്ങളുമായി ഭവിച്ചിരുന്നു. ജൎമ്മൻയുദ്ധചരിത്രമറിയാൻ വിമ്മിട്ടപ്പെട്ടവർ ഓരോ സ്ഥലങ്ങളും നശികരണക്കപ്പലുകളും മററും പേരുകേട്ടും ചിത്രം കണ്ടും മിക്കവാറും ഭ്രമിച്ചിട്ടേയുള്ളൂ. ഉലകുടപെരുമാൾ പോരിലെ കടലിൽ പോരും മററും വിസ്തരിച്ചിട്ടുള്ളവ നമ്മുടെ രക്തത്തെയും ചൂടുപിടിപ്പിക്കാതിരിക്കയില്ല. അവ കേട്ടു കേവലം എവിടെയോ എന്തോയെന്നു വാപൊളിച്ചിരിക്കേണ്ടിയും വരികയില്ല. സ്വദേശാഭിമാനം അണുമാത്രം ഇല്ലാത്തവർപോലും ഇരവിക്കുട്ടിപ്പിള്ള പേരുകേൾക്കുമ്പോൾ ആയുധറിഗുലേഷനെ ഓൎമ്മിക്കാതെ കുന്തവും, കുഴലും തപ്പി എടുക്കാൻ സംഭ്രമിച്ചുതുടങ്ങും. മഹാകാവ്യസ്ഥാനം കിട്ടിയെങ്കിലേ സാഹിത്യം വിലസുകയുള്ളൂ എന്ന നിബന്ധനയില്ലല്ലോ. ഇരവിക്കുട്ടിപ്പിള്ളയുടെ നിൎയ്യാണത്തെപ്പററി അദ്ദേഹത്തിൻെറ മാതൃകദനങ്ങളെ ശ്രദ്ധിക്കുക, ഹൃദയമുള്ളവൎക്കെല്ലാം സ്തോത്രം തോന്നാതിരിക്കുമോ ? സ്വല്പം നോക്കാം:— (തുടരും)

---

## അഗ്നിപൎവ്വതങ്ങൾ.

എട്നാ എന്ന അഗ്നിപൎവ്വതം ഈയിട വീണ്ടും പൊട്ടിയതായും അതിൽനിന്നു ഉരുകി ഒഴുകിയതായ ദ്രാവകത്തിൽപ്പെട്ടു അനവധി ജനങ്ങളും നിരവധി വസ്തുവകകളും നഷ്ടപ്പെട്ടതായും അതു് ഇപ്പോൾ സ്വല്പം ശാന്തതപ്രാപിച്ചുതുടങ്ങിയതായും കമ്പിവാൎത്തകളിൽ കാണുന്നു. ൧൦ കോടി ലയാർ വിലയ്ക്കുള്ള സ്വത്തുക്കൾ ഇതുനിമിത്തം നഷ്ടപ്പെട്ടിട്ടുള്ളതായി കണക്കാക്കപ്പെട്ടിരിക്കുന്നു. മനുഷ്യരുടെ ഓൎമ്മയിൽ ഒരു അഗ്നിപൎവ്വതമെന്നു കേട്ടുകേൾവിയോസംശയമൊ ഇല്ലാതിരുന്ന പല സ്ഥലങ്ങളിലും പെട്ടെന്നു അവിചാരിതമായി പൊട്ടലുണ്ടായി അനേക ജീവനാശങ്ങളും ഗംഭീരമായ നഷ്ടങ്ങളും ഉണ്ടായിട്ടുള്ളതായും ചരിത്രകാര

ന്മാർ ഘോഷിക്കുന്നുണ്ട്. ഭൂമിക്കടിയിൽ ഉള്ള വിവിധതരങ്ങളായ ശക്തികളെപ്പററിയോ അവയുടെ പ്രകാരാന്തരേണയുള്ള അവസ്ഥാഭേദങ്ങളെപ്പററിയൊ മനുഷ്യരുടെ ഇതുവരെയുള്ള കണ്ടുപിടുത്തങ്ങൾകൊണ്ടോ നിരീക്ഷണപരീക്ഷണങ്ങൾകൊണ്ടോ ശരിയായും വ്യവസ്ഥയായും യാതൊരഭിപ്രായവും പുറപ്പെടിക്കാൻ തക്ക വിധത്തിൽ നിപ്പത്തിയില്ലാതെയാണിരിക്കുന്നതു്. പരീക്ഷണങ്ങളിലും നിരീക്ഷണങ്ങളിലും നിപുണന്മാരായ പാശ്ചാത്യന്മാർ തങ്ങളുടെ സ്വന്തജീവനേപ്പോലും തൃണവൽഗണിച്ച് ഇവയ്ക്കായി കച്ചകെട്ടി നടക്കുന്നുണ്ട്. ഇവരുടെ എല്ലാം പരീക്ഷണങ്ങളുടെയും ഓരോ നൂതനഅനുഭവങ്ങളുടെയും ഫലമായി വന്നിരിക്കുന്നതു നാം ഓരോരുത്തരും വസിക്കുന്നതു് ഓരോ അഗ്നിപർവ്വതത്തിൻെറ പുറത്തോ അല്ലാത്തപക്ഷം അതിൻെറ താഴ്വരയിലൊ ആണെന്നു മാത്രമാണു്. ഒരു സ്ഥലത്തു പൊട്ടുന്ന അഗ്നിപർവ്വതത്തിൻെറ കഷ്ടതരമായ ഓരൊവിധ ഫലങ്ങൾ ടി സ്ഥലത്തുനിന്നും നൂറും നൂററിയൻപതും മൈൽ അകലത്തിലുള്ള സ്ഥലങ്ങൾക്കും ജനങ്ങൾക്കും അനുഭവത്തിൽ വന്നിട്ടുള്ളതിനാൽ മുകളിൽ പ്രസ്താവിച്ച അഭിപ്രായം ഏകദേശം വാസ്തവമാണെന്നൂഹിക്കാവുന്നതാണ്.

പുരാതനകാലങ്ങളിലും അഗ്നിപർവ്വതങ്ങൾ ഓരൊ സ്ഥലങ്ങളിൽ പൊട്ടിയിട്ടുള്ളതായി ഓരൊ ഐതിഹ്യങ്ങളിലും പുരാണങ്ങളിലും പ്രസ്താവിക്കപ്പെട്ടിട്ടുണ്ടെങ്കിലും ക്രിസ്തുവഷം ൭൯-ാമാണ്ടു മുതൽ ഉണ്ടായിട്ടുള്ള അഗ്നിപർവ്വതപ്പൊട്ടലുകളെ എല്ലാം ഏതെങ്കിലും ഒരു തരത്തിൽ ചരിത്രകാരന്മാരാൽ രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്. എങ്കിലും ഇതിനെപ്പററി ശരിയായ കണക്കുകളോടും താരതമ്മ്യങ്ങളോടുംകൂടി ആദ്യം രേഖപ്പെടുത്തിട്ടുള്ളതു് പ്ലിനിദിയങ്ങ് എന്നൊരു ശാസ്ത്രജ്ഞനാണു്. അഗ്നിപർവ്വതം പൊട്ടി അതിൽനിന്നു കക്കശമായ ഗന്ധകം, കല്ലു മുതലായവ ഉരുകി പുറത്തേക്കു വമിച്ചുകൊണ്ടിരിക്കുന്ന ഒരു സന്ദർഭത്തിൽ സ്വന്തജീവനെപ്പോലും കരുതാതെ അതിൻെറ അടുത്തു നുഴഞ്ഞു വലിഞ്ഞുകയറി അവിടെ നടക്കുന്ന ഓരൊ സംഭവങ്ങളും രേഖപ്പെടുത്തുകയും അതിൻെറ ഫോട്ടൊ എടുക്കുകയും ഈ വിദ്വാൻ ചെയ്കയുണ്ടായി.

അഗ്നിപർവ്വതങ്ങളിൽവെച്ചു പലവിധത്തിൽ പ്രശസ്തിനേടീട്ടുള്ള വിസൂവ്യസ്സ് പർവ്വതം ഇതിൻെറ ആദ്യപൊട്ടൽ ഉണ്ടാകുന്നതിനുമുമ്പിൽ വെറും ശാന്തമായും പുൽതകടികളാൽ ആവൃതമായും കാണപ്പെട്ട ഒരു മലംപ്രദേശം മാത്രമെ ആയിരുന്നുള്ളു. അതു് ഒരു അഗ്നിപർവ്വതമാണെന്നു അതിൽ താമസിച്ചിരുന്നവരൊ സമീപസ്ഥിതന്മാരൊ അതുവരെ അറിഞ്ഞിരുന്നില്ല.

സൺഡാദ്വീപിലുള്ള കാർക്കോട്ടാ എന്ന അഗ്നിപർവ്വതം ൧൮൮൩-ൽ പൊട്ടുന്നതിനു മുമ്പായി ഏകദേശം ഇരുനൂറു കൊല്ലങ്ങളോളം ഏററവും ശാന്തമായി സ്ഥിതിചെയ്തിരുന്നതാണ്. അതിൻെറ സമീപത്തിൽകൂടി കടന്നുപോയിട്ടുള്ള അനേകായിരം കപ്പലുകൾക്കുപോലും ഇത്തരത്തിലുള്ള ഒരു നശീകരണശക്തി ആ സ്ഥലത്തിനുള്ളിലുണ്ടായിരുന്നതായി മനസ്സിലായിരുന്നില്ല. ജാവായ്ക്കും സുമാട്രായിക്കും മദ്ധ്യെ സൺഡാ എന്ന കടലിടുക്കിലുള്ള കാർക്കൊട്ടാ എന്ന ഈ അഗ്നിപർവ്വതം ൧൮൮൩ ആഗസ്റ്റ് ൨൭-ാംനു- അതിഭയങ്കരമായ ഒരു ശബ്ദത്തോടുകൂടി പൊട്ടിത്തെറിക്കുകയുണ്ടായി. കടൽക്ഷോഭംനിമിത്തം തിരമാലകൾ അടിച്ചുകയറി ഈ പർവ്വതത്തിൻെറ അന്തർഭാഗങ്ങളിലുണ്ടായിരുന്ന സുഷിരങ്ങൾ വഴി അകത്തു കടക്കുകയും അവിടെയുണ്ടായിരുന്ന ചൂടുനിമിത്തം ഈ അടിച്ചുകയറിയ വെള്ളമെല്ലാം ആവിയായിത്തിരുകയും പാറപൊട്ടിച്ചു വെളിക്കു ചാടുകയും ചെയ്തതാണിതിനു് ഒരു കാരണമെന്നു പറയപ്പെടുന്നു. ഈ സംഭവത്തിനു മുമ്പായി കടൽക്ഷോഭംനിമിത്തമുണ്ടായ വൻതിരമാലകളിൽപ്പെട്ടു അനേകായിരം ജീവജാലങ്ങൾ നശിക്കുകയും ഈ കടലിടുക്കിനു നൂറു മൈൽ സമീപമായുണ്ടായിരുന്ന എല്ലാ വെളിച്ചമാളികകളും അവയിലെ ആളുകളോടുകൂടി നശിപ്പിക്കപ്പെടുകയും ചെയ്തിരുന്നു. ഇതിനും പുറമെ ഈ സമയം ഈ കടലിൻെറ അതിർത്തിക്കുള്ളിൽ സഞ്ചരിച്ചിരുന്ന എല്ലാ കപ്പലുകളേയും മുക്കി താഴ്ത്തിക്കളകയും കൂടി ചെയ്തു. എന്നാൽ ഈ സ്ഥലത്തിനു തുലോം അടുത്തു ഒരു ചെറിയ തോണിയിൽ കിടന്നവരായ മൂന്നുപേർക്കു മാത്രം ഒരബദ്ധവും പററിയില്ല. ഈ സ്ഥലത്തിനു ചുററുപാടുമുള്ള സ്ഥലങ്ങളിൽ ചാകാതെ രക്ഷപെട്ടവരായി ഈ മൂന്നുപേർ മാത്രമെയുള്ളു എന്നാണു പിന്നീടുള്ള അന്വേഷണത്തിൽനിന്നും മനസ്സിലായിട്ടുള്ളതു്. ഇവർ രക്ഷപ്രാപിച്ചതു വെറും അത്ഭുതകരമെന്നു മാത്രമെ അന്നത്തെ പത്രപ്രസിദ്ധീകരണങ്ങളിൽപോലും പ്രസ്താവിച്ചിരുന്നുള്ളു.

൧൯൦൨-ൽ മാർററിനിക്കുദ്വീപിൻെറ തലസ്ഥാനമായ സെൻറു പെറി എന്ന സ്ഥ

ലത്തുണ്ടായ അഗ്നിപർവ്വതപൊട്ടലിൽ ഒരാൾ മാത്രം അത്ഭുതകരമായവിധത്തിൽ രക്ഷപെടുകയുണ്ടായി. ഈ സംഭവംനിമിത്തം ഏകദേശം നാല്പതിനായിരം ജനങ്ങളോളം കൊല്ലപ്പെട്ടുപോയി. ആ ദ്വീപിലെ ജനങ്ങളെല്ലാംതന്നെ ഇതുകൊണ്ടു നശിച്ചുപോയെന്നു പറയാം. ഈ അത്യാഹിതത്തിനുശേഷം മൂന്നു ദിവസം കഴിഞ്ഞപ്പോൾ അവിടത്തെ നഷ്ടശിഷ്ടങ്ങൾ മാററിനോക്കാനായി എത്തിയിരുന്ന ഏതാനുംപേർ നിന്നിരുന്നതിന്റെ അടിയിലായി ഏതോ ഒരു നേരിയ ശബ്ദം കേൾക്കാനിടയായി. ചെവിയോർത്തു ഏകദേശം സ്ഥലം നിശ്ചയിച്ച് ആളുകൾ കുഴിച്ചുതുടങ്ങി. വളരെസമയം കുഴിച്ചുചെന്നപ്പോൾ ഭൂമിയുടെ അടിയിലായി ഉണ്ടായിരുന്ന ഒരുള്ളറയിൽ ഒരു കറുത്ത മനുഷ്യൻ ഇരിക്കുന്നതായി കാണപ്പെട്ടു. അവനെ വലിച്ചു പുറത്തെടുത്തമാത്രയിൽ അവൻ ബോധംകെട്ടു വീണുപോയി എങ്കിലും ഒടുവിൽ രക്ഷപെടുകയുണ്ടായി. ഇവൻ ഒരു കൊലപാതകപ്പുള്ളിയായിരുന്നതിനാൽ ശിക്ഷിച്ചു ഭൂഗർഭത്തിലുണ്ടാക്കിയിരുന്ന ഒരു ജയിലിൽ ഇട്ടിരിക്കയായിരുന്നു. മുകൾഭാഗത്തുകൂടി ദ്രാവകനദിയൊഴുകിയിരുന്നതിന്റെ അടിവശത്തു ഇവൻ മൂന്നു ദിവസം എങ്ങനെ കഴിച്ചുകൂട്ടി എന്നുള്ളതു അജ്ഞാതമായിരിക്കുന്നതേയുള്ളു.

ഇതുവരെയുണ്ടായിട്ടുള്ള അഗ്നിപർവ്വതപ്പൊട്ടലിൽവെച്ചു ഏററവും അധികം ആൾനാശമുണ്ടായിട്ടുള്ളത് ഈ സംഭവംനിമിത്തമാണു. ഏകദേശം അരനൂററാണ്ടോളം ഈ പർവ്വതത്തിനു യാതൊരു വ്യത്യാസമൊ മററു സംശയിക്കത്തക്ക ഏതെങ്കിലും അവസ്ഥാഭേദങ്ങളൊ ഉണ്ടായിരുന്നില്ല. ൲൯൱൨ ഏപ്രിൽ മാസം ൨൫-ാംനു ഈ പർവ്വതത്തിന്റെ അഗ്രത്തിൽനിന്നു ധൂമങ്ങളും ചാരവും അല്പാല്പമായി പുറപ്പെട്ടുതുടങ്ങി. ഇതു ഇങ്ങനെ കുറേനാളത്തേക്കു നീണ്ടുനിന്നിരുന്നു. ഇതിനു താഴ്വരയിൽ താമസിച്ചിരുന്നയാളുകൾ ഇതു ഒരു രസകരമായ കാഴ്ചയായി മാത്രം കരുതി കണ്ട് ഉല്ലസിച്ചുകൊണ്ടിരുന്നു. ഇതിന്റെ താഴ്വരയിലുള്ളതിലേക്കും ജനബാഹുല്യമുള്ളതും പലവിധത്തിൽ അഭിവൃദ്ധിപ്പെട്ടുകൊണ്ടിരുന്നതും സെൻറപീയറി എന്നൊരു പട്ടണമായിരുന്നു. ഇതിനാൽ ഇവിടെയുള്ള ആളുകളിൽ പലരും കൂടി പർവ്വതമുകളിൽ പോയി ഇവ കണ്ടു അറിഞ്ഞു രസിക്കുന്നതിനും കാഴ്ചകൾ കണ്ടാനന്ദിക്കുന്നതിനുമായി ഒരു തീയതി നിശ്ചയിച്ചു. മെ. മാസം ൪-ാംനു ഞായറാഴ്ച വളരെ ആഘോഷമായി മലയുടെ മുകളിലേക്കു പോകുന്നതിനു വേണ്ട ഒരുക്കങ്ങൾ കാലേകൂട്ടി ചെയ്തുതുടങ്ങി. എന്നാൽ മെ മാസം ൩-ാംനു രാത്രി മുതൽ പർവ്വതാഗ്രത്തിൽ മുൻപിലത്തേതിൽ ശക്തിയായി ധൂമവർഷവും ചാരവും ഉണ്ടായിത്തുടങ്ങി. ഇതുനിമിത്തം ഇവർ ഈ തീയതി മാററിവെയ്ക്കയും അധികം ഭയമുള്ളവരും കഴിവുള്ളവരും ഓരോരുത്തരായി സ്ഥലംവിട്ടുതുടങ്ങുകയും ചെയ്തു. എന്നിരുന്നാലും അവിടത്തെ ഗവർണ്ണരുടെയും മററു ഉദ്യോഗസ്ഥന്മാരുടെയും പ്രേരണയാൽ അധികഭാഗവും സ്ഥലം വിടാതിരുന്നു എന്നു മാത്രമല്ല ദൂരെദേശങ്ങളിൽനിന്നും അനവധി കാഴ്ചക്കാർ ഇതു കാണുന്നതിനായി മലയുടെ താഴ്വശമുള്ള സെൻറപീയറി പട്ടണത്തിലും ചുററുപാടും ദിവസംപ്രതി കൂടിക്കൊണ്ടിരിക്കുകയും ചെയ്തു. ഇതുനിമിത്തം അവിടത്തെ ജനസംഖ്യ കുറയാതെ വളരെയധികം വർദ്ധിച്ചുകൊണ്ടിരുന്നു. മെ മാസം ൭-ാംനു രാവിലെ പർവ്വതത്തിൽ മുൻപിലത്തേതിൽ കൂടുതൽ ശക്തിയായ പൊട്ടലും മിന്നലുകളും ഉണ്ടാകാൻ ആരംഭിക്കുകയും കൂടുതൽ കൂടുതൽ വിവിധതരത്തിലുള്ള വസ്തുക്കളെ വമിക്കുകയും ചെയ്തുതുടങ്ങി. ഈ സമയവും ഭരണാധികാരികളും വർത്തമാനപത്രങ്ങളും ആശങ്കയ്ക്കു യാതൊരു വഴിയുമില്ലെന്നും ജനങ്ങൾ ഭയപ്പെട്ടോടിയിട്ടു കാര്യമില്ലെന്നും പ്രസിദ്ധംചെയ്തതിനാലും വെടിക്കെട്ടു മുതലായ കരിമരുന്നുപ്രയോഗങ്ങളും ആഘോഷങ്ങളും കാണാൻ ആളുകൾ തിക്കിക്കയറുന്നതുപോലെ ഈ സ്ഥലത്തേക്ക് ആളുകൾ ആകർഷിക്കപ്പെടുകയും ചെയ്തു. മെ മാസം ൮-ാംനു രാവിലെ സൂര്യൻ ഉദിച്ചയന്. ആകാശമണ്ഡലം ഏററവും പ്രസന്നമായിരുന്നു. കാററുനിമിത്തം പർവ്വതത്തിൽനിന്നു പുറപ്പെട്ടുകൊണ്ടിരുന്ന ധൂമപടലങ്ങൾ ഈ പട്ടണത്തിൽനിന്നും ഒഴിഞ്ഞു വേറൊരു വശത്തേക്കു പൊയ്ക്കൊണ്ടിരുന്നു. ഉടനെതന്നെ ഒരാപത്തുണ്ടാകാൻ പോകുന്നു എന്നു കാണിക്കുന്നതായ യാതൊരു ലാഞ്ഛനങ്ങളും ഇല്ലായിരുന്നു. എല്ലാവരും പതിവുപോലെയുള്ള ഓരോ ജോലികളിൽ ഏർപ്പെട്ടു. കാഴ്ചകണ്ടാനന്ദിക്കാൻ വന്നിരുന്നവർ ഓരോ വക ഉല്ലാസങ്ങളിൽ മുഴുകിയും കഴിച്ചുകൊണ്ടിരുന്നു. മണി എട്ടടിച്ചു രണ്ടു മിനിററായപ്പോൾ അഗ്നിപർവ്വതത്തിൽ ഏററവും ഭയങ്കരങ്ങളും കഠോരതരങ്ങളുമായ രണ്ടു വലിയ പൊട്ടലുകൾ ഉണ്ടായി. അഗ്നിയും ഗന്ധകവും ചാരവും രണ്ടു വലിയ നദികൾ കണക്കെ പ്രവഹിച്ചു ഒന്നു നേരെ മുകളിലേക്കും മറേറതു ഈ പട്ടണത്തിന്റെ നേരെയും വളരെ ശക്തിയോടുകൂടി ഒഴുകിത്തുടങ്ങി. യാതൊരുത്തർക്കും ഓടി രക്ഷപെടുന്നതിനു സ

മയമില്ലാതെ സെൻറുപീയർ പട്ടണത്തിലുണ്ടായിരുന്ന മുകളിൽ പ്രസ്താവിച്ച കറുത്ത മനുഷ്യനെ ഒഴിച്ചുള്ള സകല ജീവജാലങ്ങളും ഇതിൽപ്പെട്ടു നശിച്ചുപോകയാണുണ്ടായതു്.

൧൮൭൨-ൽ വിസൂവ്യസ്സ് എന്ന അഗ്നിപർവ്വതം പൊട്ടിയപ്പോൾ ഗ്വസ്സിപ്പിടാനി എന്നു പേരായ ൧൪ വയസ്സുള്ള ഒരു കൊച്ചുകുട്ടി ഈ പർവ്വതത്തിനു സമീപമുള്ളതും ഏററവും ജനബാഹുല്യമുള്ളതുമായ സെൻറുസെബാസ്റ്റിയാനൊ എന്ന രാജ്യത്തെ ആളുകളെ രക്ഷിക്കനിടയാക്കിയ കഥ ഏററവും വിസ്മയജനകമായ ഒന്നാണ്. വിസൂവ്യസ്സ് പർവ്വതം കാണാനായി ഒട്ടേറെ കാഴ്ചക്കാർ അവിടെ വന്നുകൊണ്ടിരിക്കുക പതിവായിരുന്നു. ഇതിൻെറ പൊട്ടലിലെ സംഗതികൾ ശരിയായി കാണുന്നതിനു സൌകര്യമായ സമയം രാത്രിയായിരുന്നു. മുകളിൽ പ്രസ്താവിച്ച ബാലൻെറ പിതാവും മൂത്ത സഹോദരനും ഇങ്ങനെയുള്ള യാത്രക്കാരെ വഴികാട്ടി ഈ സ്ഥലത്തു കൊണ്ടുപോയിക്കാണിച്ചു് അവരിൽനിന്നു കിട്ടുന്ന സ്വല്പമായ പ്രതിഫലംകൊണ്ടു കാലയാപനം ചെയ്തുവന്നിരുന്നു. പ്രസ്തുതസംഭവത്തിനു ഏതാനും മണിക്കൂറുകൾ മുമ്പായി കാഴ്ചക്കാരായ എട്ടു പേരെയുംകൊണ്ടു് ഈ കുട്ടിയുടെ പിതാവും സഹോദരനും പർവ്വതഭാഗത്തേക്കു തിരിച്ചു. അന്നു് ഈ കുട്ടികൂടി ഉത്സാഹഭരിതനായി കൂടെ പോകയുണ്ടായി. ഏകദേശം പകുതിവഴി ചെന്നപ്പോൾ മലമുകളിൽ അസാധാരണമായ അനക്കങ്ങളും മുരൾച്ചകളും കേൾക്കുകയാൽ വഴികാണിക്കുന്നവർ തടസ്സം പറഞ്ഞു എങ്കിലും യാത്രക്കാർ അവരെ കളിയാക്കുകയും മുന്നോട്ടു പോയി പറഞ്ഞതുപോലെ സ്ഥലം കാണിച്ചില്ലെങ്കിൽ അവരുടെ പ്രതിഫലം കൊടുക്കുകയില്ലെന്നു ശഠിക്കുകയും ചെയ്തു. അതിനാൽ ഇവർ ഈ കാഴ്ചക്കാരെയും കൂട്ടിക്കൊണ്ടു മുൻപോട്ടു പോയി. കുറെ ചെന്നപ്പോൾ ഈ കൊച്ചുകുട്ടി തിരിച്ചുപൊയ്ക്കൊള്ളുന്നതിന് അവൻെറ പിതാവു് ആജ്ഞാപിച്ചു. ഇതുനിമിത്തം അവൻ മനസ്സില്ലാമനസ്സോടു മടങ്ങി. അധികം കഴിയുന്നതിനു മുമ്പായി അഗ്നിപർവ്വതം കഠോരതരമായവിധത്തിൽ പൊട്ടി, ദ്രാവകനദി പുറത്തേക്കു ഒഴുകിത്തുടങ്ങി. പൊക്കമുള്ള സ്ഥലങ്ങളിൽനിന്നു വെള്ളം താഴ്ചസ്ഥലങ്ങളിലേക്ക് ഏതുപ്രകാരം പോകുമൊ അതിനെക്കാൾ വേഗത്തിലായിരുന്നു ഇതിൻെറ പാച്ചിൽ. ഈ അത്യാപത്തു കണ്ടുകൊണ്ടു് ഈ കൊച്ചുകുട്ടി വലിയവായിലെ നിലവിളിച്ചുകൊണ്ടു അവൻെറ താമസസ്ഥലത്തേക്കു ഓടി. അവൻെറ താമസസ്ഥലമായ സെൻറുസിബാസ്റ്റിനാപട്ടണം അവിടെനിന്നു ഏഴു മൈൽ അകലെയായിരുന്നു സ്ഥിതിചെയ്തിരുന്നതു. അതിവേഗത്തിൽ ഓടിയിട്ടും ചില സന്ദർഭങ്ങളിൽ ദ്രാവകനദി ഇവനെ മുന്നിട്ടിരുന്നു. എന്നുവരികിലും സ്ഥലങ്ങളുടെ നിമ്നോന്നതസ്ഥിതികൊണ്ടു ചില സ്ഥലങ്ങളിൽ പൊക്കസ്ഥലങ്ങൾ വരുമ്പോൾ ദ്രാവകനദിയുടെ ഒഴുക്കിനു ഒരു പ്രതിബന്ധം നേരിടുകയും ഈ സമയംകൊണ്ടു ബാലൻ മറുവഴി ഓടി മുന്നോട്ടു കടക്കുകയും ചെയ്തിരുന്നതിനാൽ ഏതാനും മിനിററുകൾക്കു മുമ്പെ അവൻ പട്ടണത്തിൽ എത്തി "വിസൂവിയസ്സ് പൊട്ടിയിരിക്കുന്നു അഗ്നിനദി ഇതാ എത്തിക്കഴിഞ്ഞു" എന്നത്യുച്ചത്തിൽ വിളിച്ചുപറഞ്ഞുകൊണ്ടു പട്ടണം മുഴുവൻ ഓടി. ജനങ്ങളെല്ലാം സുഖനിദ്രയിലായിരുന്നു എങ്കിലും കേട്ടവർ കേട്ടവർ എഴുന്നു ഓടി എല്ലാവരെയും ഉണർത്തി രക്ഷപ്രാപിക്കയുണ്ടായി. സ്വല്പനിമിഷത്തിനുള്ളിൽ ഒരു കൊച്ചുകുട്ടി സ്ലേയിററിൽ എഴുതിയിരിക്കുന്ന അക്ഷരം മായിക്കുന്നതുപോലെ സിബാസ്റ്റിനാപട്ടണം മുഴുവൻ ദഹിച്ചു മാഞ്ഞുപോകയുണ്ടായി. എന്നാൽ ഈ കൊച്ചുകുട്ടിയുടെ ധൈര്യപൂർവ്വമായ പ്രവൃത്തികൊണ്ടു് അവിടത്തെ ജനങ്ങളിൽ ആരുംതന്നെ മരിക്കുന്നതിനിടയായില്ല.

അഗ്നിപർവ്വതം പൊട്ടി ശാന്തമായതിനുശേഷവും അതിനു മുമ്പായും പല ആളുകൾ അവ പോയി സന്ദർശിച്ചു ഓരോ വക അറിവുകൾ സമ്പാദിച്ചു ജനതയ്ക്കു നല്കിവരുന്നതായി പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഇവരിൽ പലർക്കും ജീവനാശംതന്നെ വന്നിട്ടുണ്ടു. ന്യൂസൌത്ത് വെയിത്സിലുള്ള സിഡ്നി എന്ന സ്ഥലത്തെ സ്വദേശിയും ഇങ്ങനെയുള്ള അന്വേഷണങ്ങൾ നടത്തുന്നതിലും അവ രേഖപ്പെടുത്തുന്നതിലും സമർത്ഥനെന്നു വിചാരിക്കപ്പെട്ടിരുന്നയാളുമായ കാപ്ടൻ ജയിംസ്സലോയിഡും ഒരു കൂട്ടുകാരനുംകൂടി പൊട്ടിയശേഷം ശാന്തമായിരുന്ന ഒരു അഗ്നിപർവ്വതം പരിശോധിക്കുകയുണ്ടായി. ഇവർ അഗ്നിപർവ്വതത്തിൻെറ ദ്വാരത്തിലെത്തിയപ്പോൾ ആ സ്ഥലം മുഴുവൻ ഗന്ധകദ്രാവകംകൊണ്ടു ഘനംപിടിച്ചു് ഉറച്ചുകിടന്നിരുന്നു. പരിശോധിച്ചപ്പോൾ അതു പാറയെക്കാൾ ഉറച്ചതരത്തിൽ കാണപ്പെട്ടു. അതിനാൽ ഇവർ രണ്ടുപേരും അതിൻമീതെക്കൂടി നടന്നുകടക്കുന്നതിനാരംഭിച്ചു. ഒരാൾ മുമ്പിലും മററെയാൾ പുറകിലുമായിരുന്നു നടന്നതു. അവർ ഏകദേശം പകുതിഭാഗത്തു് എത്തിയപ്പോൾ ഇതു ഇളകുന്നതായി തോന്നി. മുമ്പിൽ നടന്നയാൾ അടയാളം കൊടുക്കുന്ന

തിനു മുമ്പായി അതിചൂടായ ദ്രാവകം തിളയ്ക്കുകയും ഒരാൾ അതിന്റെയുള്ളിൽ താണുപോകയും ചെയ്തു. വേറെ മനുഷ്യസഹായമില്ലാതെയിരുന്നതിനാൽ കാപ്ടൻ ലോയിഡ് തന്റെ ജീവനെ തൃണവൽഗണിച്ചു മറ്റെയാളെ രക്ഷിക്കാൻ ശ്രമിച്ചു എങ്കിലും സാധിച്ചില്ല. അരനിമിഷത്തിനുള്ളിൽ അയാളെ കാണ്മാനില്ലാതായിക്കഴിഞ്ഞു. ഒരു മൺകുടത്തിൽ വെള്ളം കിടന്നു തിളച്ചു പുറത്തേക്കു ചാടാൻ ഉദ്യമിക്കുന്നതുപോലെ തിളച്ച ദ്രാവകം ആ വലിയ വിടവിൽകൂടി പുറത്തേക്കു ചാടാൻ ഉദ്യമിക്കുകയും അല്പനിമിഷത്തിനുള്ളിൽ പുറത്തേക്കു ചാടി ഒഴുകുകയും ചെയ്തു. ഇക്കൂട്ടത്തിൽ അതിൽ താണുപോയ ആളിന്റെ മൃതശരീരത്തിന്റെ ഏതാണ്ടൊരുരൂപംപോലെ പുറത്തു വരികയും ചെയ്തു.

സ്ട്രോംബൊളി എന്ന സ്ഥലത്തെ അഗ്നിപൎവ്വതം പൊട്ടിയാറെ വളരെക്കാലത്തേക്കു മെഡിറ്ററേനിയൻ കടലിൽകൂടി കടന്നുപോകുന്ന കപ്പലുകൾക്കു ഇതു ഒരു ദീപസ്തംഭമായി ഉപയോഗിക്കാവുന്നവിധത്തിൽ എരിഞ്ഞുകൊണ്ടുനിന്നിരുന്നുവത്രെ.

ഈസ്റ്റിൻഡ്യാദ്വീപിലുള്ള ടൊമ്പോറൊ എന്ന അഗ്നിപൎവ്വതം ഒരിക്കൽ പൊട്ടിയാറെ പാറക്കഷണങ്ങളും ചാരങ്ങളും ആയിരുന്നു മൈൽ ഉയരത്തിലും വിസ്തീൎണ്ണത്തിലുമുള്ള സ്ഥലത്തു അനവരതമായി വൎഷിക്കുകയും സമീപസ്ഥിതന്മാരായ പതിനായിരത്തിൽ അധികം ആളുകൾ തൽക്ഷണം കൊല്ലപ്പെടുകയും ഇതിൽനിന്നുണ്ടായ വിഷവായു ഏററം തദനന്തരമുണ്ടായ ക്ഷാമം ഹേതുവായും പിന്നീടു ഇതുമൂലം ൩൭,000 ആളുകൾകൂടി മരിക്കുകയും ചെയ്തു.

൧൮൮൩ മെമാസത്തിലുണ്ടായ കാർക്കോട്ടാ അഗ്നിപൎവ്വതപ്പൊട്ടലിന്റെ ശബ്ദം ൩൱ മൈൽ ദൂരസ്ഥിതസ്ഥലങ്ങളായ ബട്ടേവിയാ മുതലായ സ്ഥലങ്ങളിൽപോലും വളരെ ഉച്ചത്തിൽ കേൾക്കാമായിരുന്നു എന്നുമാത്രമല്ല വളരെനേരത്തേക്കു ഈ സ്ഥലങ്ങളിലുള്ള കെട്ടിടങ്ങളുടെ വാതിലുകളും ജന്നൽവാതിലുകളും "കിടുങ്ങി"ക്കൊണ്ടിരുന്നുവത്രെ. ഈ പൎവ്വതത്തിലുണ്ടായ പൊട്ടൽ ജൂൺ, ജൂലായി ആഗസ്റ്റ് ഈ മൂന്നു മാസത്തേക്കു നീണ്ടുനിന്നിരുന്നു. ഇടയ്ക്കിടയ്ക്കു ശാന്തപ്പെട്ടുമെങ്കിലും അങ്ങനെയിരിക്കുമ്പോൾ അതിഭയങ്കരമായവിധത്തിൽ വൎദ്ധിക്കുകയും ചെയ്തുകൊണ്ടിരുന്നു. ചില സന്ദൎഭങ്ങളിൽ തൂണുപോലെയുള്ള പൊടിപടലത്തെ ഏഴു മൈൽ മുകളിലോട്ടു പൊക്കി തുടരെ വൎഷിച്ചുകൊണ്ടിരുന്നിട്ടുമുണ്ട്. ഭൂലോകത്തിന്റെ ൧൦൦ൽ—൩ം ഭാഗം സ്ഥലം മുഴുവൻ ഇതിന്റെ പൊട്ടൽ ശബ്ദം കേട്ടിരുന്നതായിട്ടാണ് കണക്കെടുത്തിരിക്കുന്നത്. ഇതിൽനിന്നു വമിച്ച ധൂമം ൧൭ മൈൽ മുതൽ ൨൨ മൈൽ വരെ ഉയരത്തിൽ തൂണുപോലെ ഉയൎന്നുനിന്നിരുന്നതായി പറയപ്പെടുന്നു. കാർക്കോട്ടാപൎവ്വതത്തിനു ചുററുപാടും ഏകദേശം ൬ മൈൽ സ്ഥലം നശിച്ചു സമുദ്രനിരപ്പിൽനിന്നു താണു വെള്ളത്തിനടിയിലായിപ്പോയി. ഈ സമയമുണ്ടായ കടൽക്ഷോഭവും തിരയിളക്കവും ഹേതുവാൽ ഈ കടലിടുക്കിന്റെ ഇരുവശത്തുമുള്ള കരകളിൽ വെള്ളം അടിച്ചുകയറി മുക്കി ഏകദേശം ൩൬൦൦൦ ജനങ്ങളെ വെള്ളത്തിനടിയിലാക്കി നശിപ്പിച്ചുകളഞ്ഞു. ചില സ്ഥലങ്ങളിൽ സമുദ്രനിരപ്പിൽനിന്നു ൧൧൫ അടിയുയരത്തിൽ വെള്ളം പൊങ്ങിക്കയറിയിരുന്നുവത്രെ. ഇതിൽനിന്നു വമിച്ച പൊടിപടലം ഭൂമിയിൽനിന്നു ൪൦ മൈൽ ഉയരംവരെ പൊങ്ങി കാററിനാൽ പറപ്പിച്ചു ഏകദേശം മൂന്നാഴ്ചയോളം ഭൂലോകത്തിന്റെ മുക്കാൽഭാഗത്തോളം ഉള്ള സ്ഥലങ്ങളിൽ സൂൎയ്യപ്രകാശത്തിനും മററും വിഘാതം നേരിടുവിക്കയുണ്ടായി. ഏകദേശം രണ്ടു മൂന്നു കൊല്ലത്തേക്കു ഈ പൊടിപടലത്തിന്റെ നേരിയ അണുക്കൾ ആകാശത്തിൽ സ്ഥിതിചെയ്തിരുന്നതായി അറിവാനിടയായിട്ടുണ്ട്. ഈ പൎവ്വതത്തിന്റെ ചുററുപാടുമായി അനേകമൈൽ വൃത്താകാരമായി ഏകദേശം രണ്ടു വൎഷത്തേക്കു ചുടുതന്നെ കുറഞ്ഞിരുന്നതായും ഇതു സൂൎയ്യന്റെയും ഭൂമിയുടെയും മദ്ധ്യേ ഈ പൊടിപടലങ്ങൾ സ്ഥിതിചെയ്തിരുന്നതുകൊണ്ടാണെന്നും പറയപ്പെടുന്നു. ഇതുപോലെ പല അഗ്നിപൎവ്വതങ്ങൾ പൊട്ടിയപ്പോഴും അതതുസ്ഥലങ്ങളിൽ കാലദേശാവസ്ഥയ്ക്കു വ്യത്യാസം വന്നിരുന്നതായി രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്.



# വെയിത്സ്‌രാജകുമാരൻെറ ഫലിതോക്തികൾ

ഇംഗ്ലണ്ടിലെ കിരീടാവകാശിയായ വെയിൽസുരാജകുമാരൻ തൻെറ സഹോദരനോടൊന്നിച്ചു വിദേശരാജ്യസഞ്ചാരം ചെയ്തുകൊണ്ടിരിക്കുമ്പോഴാണല്ലോ ചക്രവത്തിയുടെ ദീനവൃത്താന്തം ഗ്രഹിക്കുന്നതനും ഉടനെ തിരിച്ച് ഇംഗ്ലണ്ടിൽ എത്തുന്നതിനും ഇടയായതു. രാജാക്കന്മാർ പ്രഭുക്കന്മാർ ആദിയായവർ സാധാരണയായി ഗൌരവാവഹങ്ങളായ സംഗതികളിൽ ചെറുപ്പംമുതല്ക്കേ പ്രവേശിക്കുന്നതുകൊണ്ടു പ്രായേണ ഏററവും നിസ്സാരമായ സംഗതികളെപ്പററി ആലോചിക്കുന്നതിനോ പങ്കെടുക്കുന്നതിനോ വിമുഖന്മാരും ഉന്മേഷരഹിതന്മാരുമായിട്ടാണ് കണ്ടുവരുന്നത്. വെയിൽസുരാജകുമാരൻെറ കായ്യം ഇതിൽനിന്നു വളരെ വ്യത്യസ്തപ്പെട്ടതാണ്. രാജകുമാരൻ എല്ലാ സംഗതികളിലും പങ്കെടുക്കണമെന്നും അവയെപ്പററി ഗുണദോഷവിവേചനം ചെയ്യണമെന്നുമുള്ള കൂട്ടത്തിലാണ്. ഈ സന്ദർഭങ്ങളിലെല്ലാം അദ്ദേഹം ഉപയോഗിച്ചുവരുന്ന ഫലിതരസപ്രധാനങ്ങളായ പ്രസംഗങ്ങൾ, കഥകൾ, പദപ്രയോഗങ്ങൾ മുതലായവ നിമിത്തം തന്നെപ്പററിയുള്ള ജനസമ്മതം നാൾക്കുനാൾ വദ്ധിച്ചുകൊണ്ടേയിരിക്കുന്നു.

ഒരിക്കൽ വിദഗ്ദ്ധന്മാരായ മെഡിക്കൽ ഉദ്യോഗസ്ഥന്മാരുടെ ഒരു കോൺഫറൻസിൽ ആദ്ധ്യക്ഷം വഹിക്കുന്നതിന് ഇദ്ദേഹത്തെ ക്ഷണിച്ചിരുന്നു. ഇദ്ദേഹം അവിടെച്ചെന്നു പ്രസംഗവേദിയിൽ എഴുനേററു നിന്നുകൊണ്ടു താഴെ വരുന്നപ്രകാരം പ്രസ്താവിച്ചു :--"ഡോക്ടറന്മാരെ ആവശ്യമില്ലാത്ത ശോഭനമായ ഒരു കാലമുണ്ടാകുമോ എന്നുള്ളതിനെപ്പററി ആലോചിക്കാൻ തന്നെ നമുക്കു സാധിക്കാതെ ഇരിക്കുന്നു." "ഏദൻതോട്ടത്തിൽ ഡാക്ടറന്മാരെക്കൂടെ സൃഷ്ടിച്ചുകൊടുക്കാഞ്ഞതു ഹവ്വായിക്കു സ്വാഭാവികമായ ചികിത്സകൾ എല്ലാം അറിയാമായിരുന്നതുകൊണ്ടായിരിക്കാം" ഇത്രയും പറഞ്ഞു കഴിഞ്ഞപ്പോഴേക്ക് അവിടെയുണ്ടായിരുന്ന ആളുകളെല്ലാം കൈകൊട്ടി ആത്തു വിളിക്കുകയുണ്ടായി.

ഡെപ്പററുഫോർഡ് എന്ന സ്ഥലം സന്ദശിച്ചപ്പോൾ അവിടെയുള്ള ഒരു വൃദ്ധൻെറ ഷാപ്പു ഇദ്ദേഹം യാദൃശ്ചികമായി കാണുകയുണ്ടായി. വൃദ്ധനായ ഷാപ്പുടമസ്ഥനോടു രാജകുമാരൻ താഴെ വരുന്നപ്രകാരം ചോദിച്ചു.

രാജകുമാരൻ. നിങ്ങളുടെ ജോലി എങ്ങനെയിരിക്കുന്നു ?

വൃദ്ധൻ. (തൻെറ പഴയ സാമാനങ്ങളിൽ കണ്ണോടിച്ചുകൊണ്ടു) വില്പനയ്ക്കുള്ള ഇവിടത്തെ സാമാനങ്ങളെല്ലാം വളരെ പഴയതായി പ്രായം കൂടിയിരിക്കുന്നു. പുത്തൻ സാമാനങ്ങൾ ഉടനെ വന്നുചേരുന്നതാണ്.

രാജകുമാരൻ. ഒരിക്കലുമില്ല, അവ വളരെ പഴക്കമായിപ്പോയി എന്നു പറയരുത്. അവ എന്നെപ്പോലെ പക്ഷേ മദ്ധ്യപ്രായത്തിലേക്കു കാൽ വെച്ചിട്ടേയുള്ളു. ഇതു കേട്ടു എല്ലാവരും വളരെ ചിരിക്കുകയും വൃദ്ധൻ വളരെ ക്ഷണിക്കുകയും ചെയ്തു.

രാജകുമാരൻ അംഗമായിരിക്കുന്ന വെസ്റ്റ്എൻഡ്ക്ലബ്ബിലെ ഹെയിററുസൂക്ഷിപ്പുകാരനും രാജകുമാരനും തമ്മിൽ താഴെ വരുന്ന വിധത്തിൽ ഒരു സംഭാഷണം നടന്നു :

സൂക്ഷിപ്പുകാരൻ. പലരുടെ മുഖഛായകൾ എപ്പോഴും തെററാതെ ഓത്തിരിക്കേണ്ട എൻെറ ജോലിപോലെ ലോകത്തിൽ ഇത്ര വൈഷമ്യമേറിയ മറെറാരു ജോലിയും ഇല്ല.

രാജകുമാരൻ. അല്ല, ജോൺ എന്നൊരാളുടേതാണ്.

സൂക്ഷിപ്പുകാരൻ. അതെന്തു ജോലിയാണ് സാർ ?

രാജകുമാരൻ. എൻെറ സ്വന്തം. നീ ഒരാളുടെ മുഖഛായ മറക്കുന്നതിനെക്കാൾ ഏററവും അപകടകരമായ ഒരു നിലയിലാണ് ഞാൻ ഒരാളുടേതു മറക്കുന്നതായാൽ എന്നു പറഞ്ഞു ചിരിച്ചു.

സൂക്ഷിപ്പുകാരൻ. ശരിയാണ്.

ക്ലബ്ബിലെ ഭക്ഷണം നൃത്തം മുതലായവ കഴിഞ്ഞു പിരിഞ്ഞപ്പോൾ രാത്രി വളരെ വൈകിയിരുന്നതിനാൽ മഞ്ഞും തണുപ്പും അതികലശലായിരുന്നു. പോകാ

നായി വന്നു പുറംകുപ്പായം നോക്കിയപ്പോൾ മററു കുപ്പായങ്ങളുടെ കൂട്ടത്തിൽ രാജകുമാരന്റെ കുപ്പായം സൂക്ഷിച്ചിരുന്ന സ്ഥലത്തു കണ്ടില്ല.

രാജകുമാരന്റെ ഒരു സ്നേഹിതൻ. ആരെങ്കിലും അതു കൊണ്ടുപോയവർ അതു ധരിക്കുമ്പോൾ അതാരു ധരിക്കുന്ന കുപ്പായമാണെന്നറിഞ്ഞു ഒന്നു ബഹുമാന്യനായിത്തീരാതെ ഇരിക്കുന്നതല്ല. പുകഴ്ത്തിപ്പറയുന്നതു രാജകുമാരനു തിരെ ഇഷ്ടമില്ലാത്തതിനാൽ ഉടനെ തന്നെ

രാജകുമാരൻ. പുറംകുപ്പായമില്ലാത്തതിനെക്കാൾ കൂടുതൽ തണുപ്പായിരിക്കുന്നു ഇതു കേട്ടതു എന്നു മറുപടി പറഞ്ഞു.

എന്നാൽ പുറംകുപ്പായം ആരും കൊണ്ടുപോയിട്ടില്ലായിരുന്നു. ഉടനെ കിട്ടുകയും ചെയ്തു.

ഒരവസരത്തിൽ രാജകുമാരൻ ഒരു നാടകാഭിനയം കാണ്മാൻ പോയി. നാടകാഭിനയം അത്ര പന്തിയാകയില്ലെന്നു തനിക്കറിയാമായിരുന്നു എങ്കിലും ഒഴിക്കാൻ പാടില്ലാത്ത ചിലരുടെ നിർബ്ബന്ധത്താലാണ് പോകുന്നതിനിടയായതു്. നാടകാഭിനയത്തിനു ഇടയ്ക്കു ആളുകൾ വലിയ ബഹളംകൂട്ടി "കൂക്കു" വിളിക്കുകയും അസഹ്യങ്ങളായ മററു പ്രവൃത്തികൾ ചെയ്കയും ചെയ്തു. അവസാനത്തിൽ രാജകുമാരൻ നാടകാഭിനയത്തെപ്പററി എന്തെങ്കിലും കുറഞ്ഞോന്നു പ്രസ്താവിക്കണമെന്നു അവർ മുൻകൂട്ടിയാവശ്യപ്പെട്ടിരുന്നതിനാൽ ഒടുവിൽ രാജകുമാരൻ എഴുന്നേററു താഴെ വരുന്നവിധത്തിൽ പ്രസ്താവിച്ചു:

മാന്യ സഭാവാസികളേ, ഏതെങ്കിലും ഒരു നാടകാഭിനയമോ മററോ തങ്ങൾക്കു രസിക്കുന്നില്ലെന്നു കണ്ടാൽ അമേരിക്കയിലെ രംഗസ്ഥിതന്മാർ ഇതുപോലെ "കൂക്കു" വിളിക്കാറില്ല. അവർ ഉടനെ നാടകശാലയിൽനിന്നു ഇറങ്ങി പൊയ്ക്കളയും. ന്യൂയോക്കിൽ ഒരു പുതിയ നാടകാഭിനയം നടത്തിയ ദിവസം രംഗസ്ഥിതന്മാൎക്കു അതു രസിക്കാതെ വരികയാൽ അവർ വേഗത്തിൽ പുറത്തിറങ്ങുന്നതിനു ശ്രമിച്ചു. അക്കൂട്ടത്തിൽ ഒരാൾ ഒരു മേശയുടെ പുറത്തു കയറി നിന്നുകൊണ്ടു് "സ്ത്രീകൾക്കും കുഞ്ഞുങ്ങൾക്കും ആദ്യം ഇറങ്ങാൻ ഇടം കൊടുപ്പിൻ" എന്നുച്ചത്തിൽ വിളിച്ചുപറഞ്ഞു. ഇതു കേട്ടു എല്ലാവരും അത്യുച്ചത്തിൽ കൈകൊട്ടി ചിരിച്ചു. ചിരി അവസാനിച്ചു എന്നു കണ്ടപ്പോൾ രാജകുമാരൻ വീണ്ടും പറഞ്ഞു: "ഈ സംഭവത്തെ എന്റെ സ്മൃതിപഥത്തിൽ വെച്ചുകൊണ്ടു് ഞാൻ എന്റെ പ്രസ്താവനയെ ഉപസംഹരിച്ചുകൊള്ളുന്നു. ഇത്രയും കഴിഞ്ഞപ്പോൾ അവിടെയുണ്ടായ ബഹളം ഊഹിച്ചുകൊള്ളുകയാണ് നല്ലതു.

വെയിത്സിലെ സൎവ്വകലാശാലയുടെ ചാൻസലറായി തിരഞ്ഞെടുക്കപ്പെട്ടിട്ടുള്ള രാജകുമാരൻ സൎവ്വകലാശാലവക ഡിഗ്രികൾ കൊടുത്ത ഒരവസരത്തിൽ പ്രസംഗിച്ചതു വെൽഷഭാഷയിലായിരുന്നു. അന്നത്തെ ബിരുദങ്ങൾ സ്വീകരിക്കുന്നവരുടെ കൂട്ടത്തിൽ ബാൽഫർപ്രഭുവും ഉണ്ടായിരുന്നു. രാജകുമാരനു വെൽഷഭാഷയിൽ വലിയ പാണ്ഡിത്യം ഇല്ലാതെയിരുന്നതിനാൽ ബാൽഫർ മുതലായ മന്ത്രിമാരുൾപ്പെട്ട സദസ്സിൽ പരിചയമില്ലാത്ത ഭാഷയിൽ പ്രസംഗിക്കുന്നതിനു വളരെ സങ്കോചമുണ്ടായിരുന്നു. എങ്കിലും തന്റെ ഫലിതോക്തികൊണ്ടു അവിടെ കാൎയ്യം ഭംഗിയായി കലാശിപ്പിച്ചു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. ഈ ദിവസത്തിനല്പം മുമ്പു കെയിംബ്രിഡ്ജ് സൎവ്വകലാശാല വക ഒരു ഡിഗ്രി രാജകുമാരൻ സ്വീകരിക്കുകയുണ്ടായി. അന്നു അദ്ധ്യക്ഷസ്ഥാനം വഹിച്ചു പ്രസംഗിച്ചതു ബാൽഫർ പ്രഭുവായിരുന്നു. പ്രഭു പ്രസംഗിച്ചതു ലത്തീൻ ഭാഷയിലായിരുന്നു. രാജകുമാരനു ലത്തീൻഭാഷ നല്ല പരിചയമില്ലായിരുന്നു.

അതിനാൽ രാജകുമാരന്റെ വെയിത്സ് സൎവ്വകലാശാലപ്രസംഗത്തിന്റെ ഒടുവിൽ ഇങ്ങനെ പ്രസ്താവിക്കുകയുണ്ടായി:-

മാന്യരേ, കഴിഞ്ഞയാഴ്ച കെയിംബ്രിഡ്ജ് സൎവ്വകലാശാലപ്രസംഗം ഏതു പ്രകാരം എനിക്കു മനസ്സിലായോ അതിൽ കൂടുതലായി എന്റെ വെൽഷഭാഷയിലുള്ള പ്രസംഗം ബാൽഫറിനും മററും മനസ്സിലാകുമെന്നു ഞാൻ കരുതുന്നു.

ബാൽഫർ പ്രഭുവിനു ഇതു നല്ലപോലെ കൊള്ളുകയും കൂടിയിരുന്നവർക്ക് എല്ലാം വളരെ രസിക്കുകയും ചെയ്തു.

സാധാരണ ആളുകൾക്കു കോപം വരുന്ന സന്ദർഭങ്ങളിൽപ്പോലും രാജകുമാരൻ ഫലിതം പ്രയോഗിക്കയാണ് പതിവ്.

തെക്കെ ആഫ്രിക്കായിൽ സഞ്ചരിച്ചുകൊണ്ടിരുന്നപ്പോൾ അവിടെ ഒരു സ്ഥലത്തു ഗോൾഫ് കളിക്കാൻ രാജകുമാരൻ പോകയുണ്ടായി. കളിക്കാനുള്ള സ്ഥലം വളരെ പൊങ്ങിയതും നാലുവശവും കിഴക്കാംതൂക്കമായ പാറക്കെട്ടുകളോടുകൂടിയതുമായിരുന്നു. വളരെ പ്രയാസപ്പെട്ടു രാജകുമാരൻ അവിടെ എത്തിച്ചേൎന്നു കളിയാരംഭിച്ചു. കളിയിൽ തനിക്കു മിക്കവാറും തോൽവിയായിരുന്നു എങ്കിലും അതു പരിഹരിക്കത്തക്ക വിധത്തിൽ ഒരിക്കൽ പന്തു ഗോൾ ലാക്കാക്കിയടിച്ചു അതു കൊള്ളിച്ചു എങ്കിലും ആ പന്തു പിന്നെ കണ്ടിട്ടില്ല. എവിടെപ്പോയി എന്നും എങ്ങനെ പോയി എന്നും ഇതുവരെയും അറിയപ്പെട്ടിട്ടില്ല. മററുള്ളയാളുകളാണെങ്കിൽ ഈ സന്ദർഭത്തിൽ വളരെ ക്ഷോഭിക്കുമായിരുന്നു. രാജകുമാരൻ ഫലിതമായ വിധത്തിൽ പറഞ്ഞു ചിരിച്ചതേയുള്ളു.

ആസ്ത്രേലിയായിൽ സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു ദിവസം പല സംഗതികളിൽ പങ്കുകൊള്ളേണ്ടതായിരുന്നതിനാൽ രാജകുമാരൻ വളരെ നേരത്തെ എഴുന്നേല്ക്കുകയുണ്ടായി. രാവിലെ മുതൽ ഓരോ പ്രവൃത്തികളിൽ പങ്കുകൊണ്ടു വളരെ ക്ഷീണിക്കുകയും വിഷമിക്കുകയും ചെയ്താണ് അവിടെ സിഡ്നി എന്ന സ്ഥലത്തെ ഒരു സംഘത്തിനു ചെന്നതു. അവിടെയുണ്ടായിരുന്നവരെല്ലാം രാജകുമാരനെ കേമമായി സ്വീകരിക്കുകയും യോഗം കഴിഞ്ഞു സമീപത്തുള്ള രാജകുമാരൻെറ താമസസ്ഥലത്തേക്കു ഇവർകൂടി അനുയാത്രചെയ്കയും ചെയ്തു. പിരിയാറായപ്പോൾ ഓരോരുത്തരും കൈകൊട്ടുത്തുടങ്ങി. ഇക്കൂട്ടത്തിൽ ഒരാൾ “സർ, ഈ സ്ഥലം അവിടുത്തെ വീടായിട്ടുവേണം കരുതാൻ” എന്നുച്ചത്തിൽ വിളിച്ചുപറഞ്ഞു.

രാജകുമാരൻ. താമസിക്കുന്ന സ്ഥലത്തു കയറി എന്തെങ്കിലും കഴിക്കാതെ എങ്ങിനെയാണ് വീട്ടുകാൎയ്യം നോക്കുക? എന്നു പറഞ്ഞു ആൎക്കും അഹിതമുണ്ടാക്കാതെ കടന്നുപോയി.

രാജകുമാരൻ അവിവാഹിതനാണല്ലോ. രാജകുമാരനു കല്യാണക്കാൎയ്യം ചോദിക്കുന്നതുമാത്രം വലിയ വഴക്കാണ്. അതുകൊണ്ടു ഗ്രേററുബ്രിട്ടനിലുള്ള രാജകുമാരൻെറ സ്നേഹിതന്മാരാരും ഈ വിഷയത്തെപ്പററി സംസാരിക്കാറു പതിവില്ല.

കഴിഞ്ഞ ഒരവസരത്തിൽ ന്യൂയോക്കിൽ സഞ്ചരിച്ചുകൊണ്ടിരുന്നപ്പോൾ അവിടെ ഒരു വലിയ വിരുന്നിനു രാജകുമാരനെ ക്ഷണിക്കുകയുണ്ടായി. സാമുദായികമായും സാമൂഹികമായും ഉള്ള പല സംഗതികളിലും ഭാൎയ്യാഭൎത്താക്കന്മാൎക്കു ഓരോ സ്ഥാനം പാശ്ചാത്യരാജ്യങ്ങളിൽ കല്പിച്ചിട്ടുണ്ട്. രാജാവാണെങ്കിൽ രാജ്ഞിയെക്കൂടി കിരീടധാരണം ചെയ്യണം മററു പല സംഗതികളിൽ സംബന്ധിപ്പിക്കണം മുതലായ പല സംഗതികളും ഉണ്ട്. രാജകുമാരൻ അവിവാഹിതനാണെന്നറിഞ്ഞുകൊണ്ടു ഈ വിരുന്നിൽ സംബന്ധിച്ചിരുന്ന മാന്യയായ ഒരു സ്ത്രീ രാജകുമാരനോടു താഴെ വരുന്നപ്രകാരം ചോദിച്ചു.

സ്ത്രീ. ഇങ്ങനെയിരുന്നാൽ നിങ്ങൾ ഇംഗ്ലണ്ടിലെ രാജാവാകുമ്പോൾ എന്തുചെയ്യും?

രാജകുമാരൻ. എൻെറ പിതാവിൻെറ കാലടികളെ ഞാൻ അനുഗമിക്കും.

സ്ത്രീ. എന്നാൽ നിങ്ങൾ ഇപ്പോൾത്തന്നെ അതുപോലെ പിൻതുടൎന്നുടനെ വിവാഹം കഴിക്കരുതോ?

രാജകുമാരൻ. നിങ്ങൾ എന്നെ അവിടെ ആക്കണം.

ഇങ്ങനെ ഉത്തരം പറഞ്ഞു ഒഴിഞ്ഞുകളഞ്ഞു. രാജകുമാരൻെറ ജീവിതവും നടപടികളും അനുകരണീയങ്ങളാണെന്നുള്ളതു അവിടുത്തെ പ്രജകളാവാനുള്ള എല്ലാവൎക്കും ഏററവും ചാരിതാൎത്ഥ്യജനകമായ ഒരു സംഗതിയാണെന്നുള്ളതിനു സംശയമില്ല.

---

# രാക്ഷസമദാപഹരണം. *

എം. ആർ. നായൻ, ബി. എ. (HON'S)

## പ്രഥമാശ്വാസം ആമുഖം.

താമരയുടെ മണമോ ഗുണമോ അറിയാത്ത സംഗതിക്ക് തവളയേയോ, മാകന്ദമകരന്ദത്തിന്റെ മാധുര്യം ആസ്വദിച്ചറിവാൻ കഴിയാത്തതിന് കാകനേയോ, ആരും കുററം പറയുന്നതല്ല. പക്ഷെ, മനുഷ്യർക്ക് അസഹ്യമായി തോന്നുന്നത് ഈ ജീവികളുടെ കർണ്ണകഠോരമായ ശബ്ദമാണ്.

വള്ളത്തോളിന്റെ കവിത വായിച്ച് മനസ്സിലാക്കുവാൻ ആവശ്യമായ സഹൃദയത്വമില്ലായ്മ മാത്രമായിരുന്നു ചില വിമർശകന്മാരുടെ കുറവെങ്കിൽ, അതിന് അവരെ ആരും കുററപ്പെടുത്തുകയില്ലായിരുന്നു ; പക്ഷെ, ഇക്കൂട്ടർ, സർവ്വജ്ഞന്മാരെന്നഭിമാനിച്ച്, ഉള്ളിൽക്കൊള്ളാത്ത അസൂയാജന്യമായ ഔദ്ധത്യത്തെ, സാഹിത്യനിരൂപണമെന്ന പേരും വിളിച്ച്, ബഹുജനസമക്ഷം അരങ്ങേററം കഴിപ്പിക്കുമ്പോളാണ് അവരോട് കാര്യത്തിന്റെ വാസ്തവം തുറന്നുപറയുവാൻ ഭാഷാസ്നേഹികൾ പ്രേരിതന്മാരാകുന്നത്. "വായിൽത്തോന്നിയത് പറയട്ടെ. അസംബന്ധത്തെ കൊല്ലുവാൻ ആയുധം വേണമെന്നില്ല, അത് ആത്മഹത്യചെയ്തുകൊള്ളും. സൃഷ്ടിയ്ക്കു് പരിപൂർണ്ണത വേണമെങ്കിൽ എല്ലാത്തരത്തിലും ആളുകൾ ഉണ്ടായിരിക്കണമല്ലോ," എന്നൊക്കെ വിചാരിച്ച് സമാധാനിക്കാമെന്നുവെച്ചാൽ, ആ ശാന്തബുദ്ധി ഇവരുടെ മുഷ്ക്കിന് മൂർച്ചകൂട്ടുകയേയുള്ളൂ. ഏതായാലും കവിരാക്ഷസൻ മുതൽപേരുടെ പ്രജല്പനങ്ങളെപ്പററി മാത്സര്യംകൊണ്ട് മതിമറന്നുപോകാത്ത ആളുകൾ എന്തു വിചാരിക്കുന്നു എന്ന് അവരെ അറിയിക്കേണ്ടുന്ന കാലം അതിക്രമിച്ചിരിക്കുന്നു. എന്തുചെയ്യാം! "വേണ്ടിവരുമിവക ചിലക്കു്, ഹരശംഭോ !"

നമ്മുടെ പദ്യസാഹിത്യത്തിലെ പുതിയ പ്രസ്ഥാനത്തോട് പൊതുവിലും, വള്ളത്തോളിനോട് പ്രത്യേകമായും, ചിലക്ക് കലശലായ വൈരസ്യമുണ്ടെന്നുള്ളത് ഈയിടെ പരസ്യമായിത്തീർന്നിട്ടുണ്ടല്ലോ. ഒരു കവിയെ പുകഴ്ത്തുന്നത് മററുള്ള കവികളെ താഴ്ത്തുകയാണെന്ന് എങ്ങിനെയോ തെററിധരിച്ചിരിക്കുന്ന ചില മത്സരികൾ കവിക്കു വേണ്ടുന്ന കണ്ണോ കരളോ ഇല്ലാതെ, വെറും അഭ്യാസബലംകൊണ്ടു മാത്രം കവിതയുടെ കണികപോലുമില്ലാത്ത ശ്ലോകങ്ങൾ—കഷ്ടിച്ച് വൃത്തവും പ്രാസവും ഒപ്പിച്ച്, അനുപയുക്തങ്ങളായ കുറെ അലങ്കാരങ്ങളും പണിപ്പെട്ട് വെച്ചുകെട്ടി, പുറത്തു ഇറക്കപ്പെടുന്നവയും, 'കോക്ക്' പോലെ രസഹീനങ്ങളുമായ പദ്യങ്ങൾ—നിഷ്പ്രയാസം എഴുതിവിടുവാൻ ശീലിച്ചിട്ടുള്ളവരും, ഈ പുതിയ പ്രസ്ഥാനം വന്നിരുന്നില്ലെങ്കിൽ പഴയ തോതു പിടിച്ച് തങ്ങൾക്കും മഹാകവികളായിത്തീരാമായിരുന്നു എന്ന വിചാരം ഉള്ളിൽക്കിടന്നു പുകയുന്നവരുമായ ചില താണതരം "ശ്ലോകി"കൾ മററുള്ളവരുടെ ഉയർച്ചകണ്ടു സഹിപ്പാൻ കഴിയാത്ത ചില വെറും അസൂയക്കാർ ; കക്ഷിവഴക്കിനേയും ജാതിപ്പിശകിനേയും ഒരു നിരൂപകന് അവശ്യം ഉണ്ടായിരിക്കേണ്ടുന്ന നിഷ്പക്ഷപാതിത്വത്തെ നശിപ്പിക്കുവാൻ അനുവദിച്ചിരിക്കുന്ന ഏതാനും വിമർശകന്മാർ—ഇവരാണ് പലേ വേഷവും ധരിച്ച് പത്രങ്ങളിലും മാസികകളിലും കടന്നുകൂടി വള്ളത്തോളിനെ താഴ്ത്തുവാൻ ഉദ്യമിക്കുന്നത്. മരപ്പൊത്തുകളിലിരുന്നു മൂളുന്ന മൃഗങ്ങൾ ചന്ദ്രനെ ആകാശം വിട്ട് ഓടിക്കുവാൻ ശ്രമിക്കുന്നു പോലും !—ശാന്തം പാപം !!

നമ്മുടെ കവിരാക്ഷസാദികളെ ഇത്ര കലശലായി ക്ഷോഭിപ്പിച്ചിരിക്കുന്ന ഈ പുതിയ പ്രസ്ഥാനത്തെപ്പററിയും രണ്ടു വാക്കു പറയുന്നത് അപ്രകൃതമല്ല.

---

*പകർപ്പവകാശം.

ഈ ലേഖപരമ്പര മുഴുവൻ പ്രസിദ്ധീകരിച്ചതിനു ശേഷം പോഷിണിയിൽത്തന്നെയോ, ഇതിൽ ഈ വാദം നിരുത്തുന്നപക്ഷം, ഏതാണെന്ന് മുൻകൂട്ടി അറിയിച്ചുതരുന്ന ഒരു മാസികയിലോ, പ്രസിദ്ധീകരിക്കപ്പെടുന്ന പ്രത്യാഖ്യാനങ്ങൾക്കു മാത്രമെ എന്നിൽനിന്നു മറുപടി പ്രതീക്ഷിക്കേണ്ടതുള്ളൂ. മാസികകളൊന്നിലും അത്തരം പ്രത്യാഖ്യാനങ്ങൾ സ്വീകരിക്കാത്തപക്ഷം, ലഘുപുസ്തകരീതിയിൽ, വാദമുറകളെ ലംഘിക്കാതെ, എഴുതി പരസ്യപ്പെടുത്തുന്ന മറുപടികളെയും ഞാൻ ഖണ്ഡിക്കുവാൻ ഒരുക്കമാണ്.

എം. ആർ. എൻ.

അന്തരിച്ചുപോയ വന്ദ്യകവി വി. സി. ബാലകൃഷ്ണപ്പണിക്കരായ 'കവി' താരാഗ്രഹം സാഹിത്യനഭസ്സിലെ ശോഭനമായ യാതൊരു പ്രഭാതം ആസന്നമായിരിക്കുന്നു എന്ന് നമുക്ക് മുന്നറിവു തന്നിരുന്നുവോ, ആ നവപ്രസ്ഥാനോദയത്തിന് ഉത്തരവാദികളായിത്തീന്നിട്ടുള്ളവരുടെ മുന്നണിയിൽ നില്ക്കുന്നതു് ആശാൻ, വള്ളത്തോൾ, ഉള്ളൂർ—എന്നീ മൂന്നു മഹാശയന്മാരാണെന്ന് ആധുനികഭാഷാപദ്യസാഹിത്യത്തിൻെറ അവസ്ഥാഭേദങ്ങളെയും വളച്ചയേയും നോക്കിനിന്നിട്ടുള്ള ഏതൊരാൾക്കും മനസ്സിലാക്കുവാൻ കഴിയുന്നതാണ്.

പുതിയ പ്രസ്ഥാനത്തെ അനുസരിച്ചു കവിതയെഴുതുന്നവരിൽ പലരും മഹാകവി ടാഗോറിൻെറ കൃതികളെ വിവത്തനംചെയ്യുകയും, അവയുടെ ഛായയെ അനുകരിക്കുകയും ചെയ്യുന്നതുകൊണ്ടായിരിക്കാം ചിലർ ഇതിനെ 'ടാഗോർപ്രസ്ഥാന'മെന്നു വിളിക്കുന്നതു്. കവിരാക്ഷസൻ ഈ കൂട്ടരിൽപ്പെട്ട ഒരാളാണ്; എന്നു മാത്രമല്ല, ആ വിമശകവീരൻ ടാഗോർപ്രസ്ഥാനത്തെപ്പററി എന്തൊക്കെയോ അബദ്ധം ധരിച്ചുവെച്ചിട്ടുമുണ്ട്. (അതിനെപ്പററി യഥാവസരം പ്രസ്താവിക്കാം.) മഹാകവി ടാഗോറിനെപ്പററി മലയാളികൾ കേൾക്കുന്നതിന്നു മുമ്പ് വി. സി. 'വിശപത്രുപ'വും 'വിലാപ'വും എഴുതിക്കഴിഞ്ഞിരിക്കുന്നു. പുതിയ പ്രസ്ഥാനം പഴയതിൽനിന്ന് ഏതേതു സംഗതികളിലാണ് വ്യത്യസ്തമായിരിക്കുന്നതെന്ന് അറിയേണമെന്നുള്ളവർ, വി. സി. യുടെ മേൽപ്പറഞ്ഞ രണ്ടു കൃതികളെ ആ കാലത്തുതന്നെ പുറത്തിറങ്ങിട്ടുള്ള മററു മണിപ്രവാളകൃതികളോട് താരതമ്യപ്പെടുത്തിനോക്കേണ്ടതാണ്. "വിശപത്രുപ"ത്തിൻേറയും "മയൂരസന്ദേശ"ത്തിൻെറയും കത്താക്കന്മാർ ഒരേ കാലത്തിൽ ജീവിച്ചിരുന്നവരാണെങ്കിലും, അവർ സാഹിത്യചരിത്രത്തിലെ ഭിന്നദശകളെ അലങ്കരിക്കുകയും നിർദ്ദേശിക്കുകയും ചെയ്യുന്നവരാണ്. പഴയ പ്രസ്ഥാനത്തിൻെറ ശ്രുതിമധുരമായ ഭരതവാക്യവും, പുതിയതിൻെറ ശോഭനമായ നാന്ദിയും ഏതാണ്ട് ഒരേകാലത്താണ് സാഹിത്യരംഗത്തിൽ മുഴങ്ങി മാറേറാലിക്കൊണ്ടതു്!—മയൂരസന്ദേശത്തിലെ ഒരു പദ്യം നോക്കുക :—

"മാരക്രീഡാമഹലഹളയിൽ ജ്ജാലമാഗ്ഗേണ, ലീലാ-
ഗാരക്രോഡേ, നിഭൃതഗതിയായെത്തി നിത്യം നിശായാം,
വാരസ്ത്രീണാം മപുഷി വിലസും സ്വേദബിന്ദുക്കളാകും
ഹാരസ്തോമം ഹരതി വിരുതേറുന്ന ചോരൻ സമീരൻ."

ഭാഷാപദ്യസാഹിത്യത്തെ പലവിധത്തിലും അലങ്കരിക്കുകയും പോഷിപ്പിക്കുകയും ചെയ്തു്, അതിൻെറ ഉത്തമോദ്ദേശ്യങ്ങളെ ഭംഗിയായ് നിവ്വഹിച്ചതിന്നുശേഷം മഹാകവികളുടെ തൂലികകളിൽനിന്ന് വിശ്രമം സമ്പാദിച്ച സവ്വോൽകൃഷ്ടമായ പഴയ പ്രസ്ഥാനത്തിൻെറ ആദശങ്ങളെ ഇത്രത്തോളം ഹൃദയാവർജ്ജകമായ രീതിയിൽ മറെറാരു ശ്ലോകത്തിൽ അടക്കിട്ടുണ്ടോ എന്ന് ഞാൻ സംശയിക്കുന്നു. ഈ ശ്ലോകം കുറിക്കുന്ന പരിഷ്കാരത്തേക്കാൾ പൂണ്ണമായ ഒരു സംസ്കാരം പഴയ പ്രസ്ഥാനത്തെ അനുസരിച്ച് എഴുതപ്പെടുന്ന ഒരു കൃതിക്ക് വരുത്തേണ്ടതില്ല.

"അത്ഥം ഗ്രഹിപ്പിച്ച വാക്യത്തിന്നെന്തുമേ-
ലെത്തേണ്ടു, പൂണ്ണവിരാമമെന്ന്യേ ?"

ഇനി, വി. സി. യുടെ "വിലാപ"ത്തിൽനിന്ന് ഒരു ശ്ലോകം എടുത്തുചേക്കാം :—

"ബാലാദിത്യൻ കരത്താലരിമയൊടു തലോടീടവേ, പാടലശ്രീ
ലീലാരംഗം പ്രഭാതപ്രകൃതിയുടെ മൃദുസ്മിശ്ധഗണ്ഡംകണക്കേ,
മേലാലെത്തും വിപത്തിൻ വിപുലതയെ വിചാരിച്ചു നോക്കുന്നതിന്നും
മേലാതെ, നിന്നൊ,ട്ടക്കം പടുചുടലപനിർപ്പൂവു ചുംബിച്ചിടുന്നു."

ഈ രണ്ടു പദ്യങ്ങളും നിർദ്ദേശിക്കുന്ന ഭിന്നാദർശങ്ങളെപ്പററി വിചാരപടുക്കളോടു ഞാൻ ഒന്നുംതന്നെ പറയേണ്ടതില്ല. ഇരുപതു കൊല്ലങ്ങൾക്കു മുമ്പ് കവിതയെഴുതിയ ഉള്ളൂരും വള്ളത്തോളും പഴയ പ്രസ്ഥാനക്കാരായിരുന്നുവെന്നും, ഇന്നു കവിതയെഴുതുന്ന ഉള്ളൂരും വള്ളത്തോളും പുതിയ പ്രസ്ഥാനക്കാരാണെന്നുമുള്ളതാണ് ഈ വിഷയത്തെസ്സംബന്ധിച്ച് അവശ്യവിജ്ഞേയമായ മറെറാരു വാസ്തവം.

മേലെഴുതിയ സംഗതികൾ ഈ പ്രത്യാഖ്യാനത്തിൽ കേവലം പ്രസ്തുതബാഹ്യങ്ങളല്ലേ എന്നു ചോദിക്കുന്നവരോടു "ഒരിക്കലുമല്ല" എന്നാണ് എൻെറ സമാധാനം. വള്ളത്തോൾക്കവിതയെ മനസ്സിലാക്കുവാൻ ഈ പുതിയ പ്രസ്ഥാനത്തിൻെറ ഉത്ഭവത്തേയും വളൎച്ചയേയും രീതിയേയും പററിയുള്ള വിവരങ്ങൾ ഏതു വിമൎശകനും അറിഞ്ഞിരിക്കേണ്ടതാണെന്നു ഞാൻ വിചാരിക്കുന്നു. വള്ളത്തോൾക്കവിത രുചിക്കാത്ത ചില നിരൂപകന്മാരുടെയെങ്കിലും (ഈ ഇനത്തിൽ കവിരാക്ഷസൻ പെടുന്നു) നോട്ടത്തിൻെറ "പതറിപ്പാച്ചൽ" ഏതുവഴിക്കാണെന്നറിയുവാൻ ഈ വ്യതിയാനം അത്യന്താവശ്യകവുമാണ്. (തുടരും)

---

## നിക്ഷേപകുംഭം.

### ഒരു ദൃശ്യകാവ്യം.

(വിദ്വാൻ ആർ. വാസുദേവൻ കൎത്താ).

(തുടൎച്ച)

---

രംഗം ൨.

മാധവമേനോൻെറ ഗൃഹത്തിലെ അന്തഃപുരം.

ഭാഗ്ഗവികുഞ്ഞമ്മ പ്രവേശിക്കുന്നു.

ഭാഗ്ഗ്. അയ്യയ്യോ! ഇതെന്തൊരു അമാന്തമാണ്? നേരം ഉച്ചയായിട്ടും ഇവിടത്തെ വാലിയക്കാൎക്കും ഉണരുവാൻ നേരമായിട്ടില്ല. ഈറയവും മുററവും അടിച്ചുതളിക്കാൻ ഇനി എപ്പോഴാണാവോ മുഹൂൎത്തം? മൂപ്പിലെ രാവിലെ എഴുന്നേററു എവിടെയോ പോയി. മടങ്ങി വരുമ്പോഴേക്കു കുളിപ്പാൻ വെള്ളം ചൂടാക്കിയിട്ടില്ലെങ്കിൽ ശകാരം കേൾക്കാൻ ഞാൻ വേണം. ഇന്ന് ഇവിടുത്തെ അടുക്കളക്കാരനേയും കാണാനേ ഇല്ല. യജമാനൻ പോയതിൻെറ പിറകേ ഭൃത്യന്മാരും കടന്നുകളഞ്ഞു. ഇവററകൾക്കൊക്കെ ചെലവിനു കൊടുക്കുന്നതെന്തിനാണാവോ? തിന്ന ചോറിൻെറ നന്ദി കാണിക്കുവാൻ ഒരുത്തരുമില്ല. മൂശേട്ടപിടിച്ച മൂതേവികളെ ഒക്കെ ഇവിടെനിന്ന് അടിച്ചോടിച്ച് എരുമച്ചാണകം കലക്കിത്തളിച്ചെങ്കിലേ ഇവിടെ ഐശ്വൎയ്യം വരത്തുള്ളൂ. എടി--ഭാനുമതി, ഭാഗിരഥി, ഭാരതി, അമ്മിണീ, നേരം പത്തുമണിയായിട്ടും നിങ്ങൾക്കാൎക്കും എണീക്കാറായില്ലേടി? എന്തൊരുറക്കമാണപ്പാ! രാത്രി മുപ്പതുനാഴിക ഉറങ്ങിയാൽ പോരയോ? എൻെറ പെരുംതൃക്കോവിലപ്പാ! ഏററുമാനൂർ തേവരേ! ഗുരുവായൂരപ്പാ! കുമാരനല്ലൂർ കാത്യായനീ! എന്തൊരമാന്തമാണിതു്? (വീട്ടുസാമാനങ്ങൾ അങ്ങോട്ടുമിങ്ങോട്ടും മാററിയിട്ടു ശരിപ്പെടുത്തിയശേഷം) ഓഹോ! നമ്മുടെ ശങ്കരൻനായരുടെ എഴുന്നള്ളത്തുതുടങ്ങിയല്ലോ. എടോ ശങ്കരൻനായരേ! താൻ എവിടെ പോയിരുന്നു? എവിടെനിന്നാണ് ഇത്ര ഓടിക്കിതച്ചു വരുന്നതു്? എന്താ, വല്ല വിശേഷവുമുണ്ടോ?

ശങ്കരൻനായർ പ്രവേശിക്കുന്നു.

ശങ്കരൻനായർ. "ഒന്നുമില്ല കുഞ്ഞമ്മേ, യജമാനൻ പറഞ്ഞിട്ടു ഞാൻ പിച്ചിക്കുളങ്ങരെ മമ്മതുകുഞ്ഞിൻെറ വീട്ടിൽവരെ പോയിരുന്നു."

ഭാഗ്ഗ്. കുഞ്ഞമ്മ. എന്താണു കായ്യം?

ശ. നാ. "അതോ, യജമാനൻ എന്തോ അത്യാവശ്യകായ്യമായിട്ടു മമ്മതിനോടു കോഴിക്കോട്ടോളം പോകണമെന്നു ശട്ടംകെട്ടിയിരുന്നു. അവൻെറ വീട്ടിൽ ചെന്ന് അവൻ പോയോ ഇല്ലയോ എന്നു തിരക്കി വരണമെന്നു യജമാനൻ എന്നോടു രാവിലെ പറഞ്ഞു.

ഭാ. കു. എന്നിട്ടു, താൻ വഴിക്കു നിക്കോലിയെക്കണ്ടു പേടിച്ചോ ?

ശ. നാ. അതൊന്നുമില്ല.

ഭാ. കു. പിന്നെ ഇത്ര ഓടിക്കിതച്ചു വന്നതെന്താണു് ?

ശ. നാ. വരുവാൻ താമസിച്ചാൽ കുഞ്ഞമ്മ പിണങ്ങുമെന്നുകരുതി ധൃതിപിടിച്ചു ഓടിവന്നതാണു്. എന്നെക്കൂടാതെ ഇവിടുത്തെ അടുക്കളജ്ജോലി ശരിയായി നടക്കുകവില്ലെന്നു കുഞ്ഞമ്മയ്ക്കുതന്നെ അറിയാമല്ലൊ.

ഭാ. കു. താൻ പോയിട്ടു തുല്യക്കനെ കണ്ടോ ?

ശ. നാ. അവൻ കോഴിക്കോട്ടിനു പോയിരിക്കുന്നുതന്നേ.

ഭാ. കു. എന്തിനായിട്ടാണു് ?

ശ. നാ. അതൊന്നും എനിക്കറിഞ്ഞുകൂടാ. കോഴിക്കോട്ടെങ്ങാണ്ടു് ഒരു തുല്യക്കസന്ന്യാസി വന്നിട്ടുണ്ടെന്നു പറഞ്ഞു. അയാൾക്കു യക്ഷിയോ ചാത്തനോ പടക്കൻചൊവ്വയോ കരുമാടിക്കുട്ടനോ ഏതാണ്ടെല്ലാം സേവയുണ്ടത്രേ. ആ പൂതത്താന്റെ സഹായംകൊണ്ടു അയാൾക്കു ആകാശത്തിലും പാതാളത്തിലും ഉള്ളതൊക്കെ പ്രത്യക്ഷമാണുപോലും.

ഭാ. കു. "ഇനി എന്തെല്ലാം തൊന്തരവുകളാണോ ഇവിടെ വലിച്ചുവയ്ക്കുവാനിരിക്കുന്നതു്? കുളം കുത്താനാണെന്നു പറഞ്ഞു് എങ്ങാണ്ടു കിടന്ന നായാടികളെയെല്ലാം വിളിച്ചു ഒരു പറമ്പിലുണ്ടായിരുന്ന മണ്ണെല്ലാം പെരുച്ചാഴി തുരക്കുമ്പോലെ തുരന്നു കൂട്ടി. എന്നിട്ടു കുളവും ഉണ്ടായില്ല കിണറും ഉണ്ടായില്ല. അതു ഓണന്തുരുത്തി ഗോവിന്ദക്കണിയാർ പററിച്ച പണി. ഈ ജ്യോതിഷക്കാരു പറയുന്ന വാക്കു് ഒറക്കത്തിലും കൂടി വിശ്വസിക്കാൻ മേല.

ശ. നാ. കുളം കുത്തിയതിനു കണിയാരെന്തുപിഴച്ചു കുഞ്ഞമ്മേ !

ഭാ. കു. "അതോ. അവിടെയേതാണ്ടു ഒരു നിക്ഷേപക്കുടം ഇരിപ്പുണ്ടെന്നു കണിയാർ പ്രശ്നംവെച്ചു പറഞ്ഞിട്ടല്ലേ ഈ കുളന്തോണ്ടികളെ ഒക്കെ വിളിച്ചു് ആറുമാസം ചോറുകൊടുത്തതു്. താൻ ഇതൊന്നും ആരോടും പറഞ്ഞേക്കരുതു കേട്ടോ.

ശ. നാ. കുഞ്ഞമ്മേടെ വലത്തുകൈയാണെ ഞാനിതാരോടും ഒരക്ഷരം ഉരിയാട്ടല്ല. (അണിയറയിൽ ആരോ ചുമയ്ക്കുന്ന ശബ്ദം കേൾക്കുന്നു) കിഴക്കുവശത്തു് ആരാണു വന്നിരിക്കുന്നതു്?

അണിയറയിൽ.

എശമാൻ ഇല്ലയോ ഇങ്കെ.

ഭാ. കു. ആ കുളന്തോണ്ടികളുടെ കങ്കാണിയാണെന്നു തോന്നുന്നു. താൻ പോയി അയാളേ പറഞ്ഞയക്കു. (ശങ്കരൻനായർ പോകുന്നു). ഞാൻ നിക്ഷേപക്കുടത്തിന്റെ കാൎയ്യം ആ വിട്ടുവായനോടു പറഞ്ഞതു വേണ്ടിയില്ലായിരുന്നു. അവൻ ഇനി അതു വല്ലോരോടും പറഞ്ഞെങ്കിൽ മൂപ്പരു നമ്മേ ഇവിടുന്നു കുടിപുറപ്പെടുവിക്കും. പെണ്ണുങ്ങൾ തൊണ്ണൽ മൊഴയില്ലാത്ത ജാതിയല്ലേ? അവരേ വിശ്വസിച്ചു് ഒരു കാൎയ്യവും പറഞ്ഞുകൂടാ എന്നാണു് അങ്ങേരു പലപ്പോഴും പാടുന്ന പല്ലവി. ഇക്കാൎയ്യത്തിൽ അതു ഏതായാലും ശരിയാകുകയും ചെയ്യു. കാലത്തെ കണികണ്ടതു് ആ മുറിമൂക്കൻ തോട്ടിയേയാണു്. അതിന്റെ ഫലം ആണിതു്. ഏതായാലും പോയപുത്തി ആനപിടിച്ചാലും മടങ്ങിവരുല്ലല്ലൊ. (ഉച്ചത്തിൽ) അല്ലല്ല ! ആരാണിതു നമ്മുടെ കുഞ്ഞമ്മായിയോ? അതോ ആഴ്വാഞ്ചേരി തമ്പ്രാക്കളുടെ നേത്യാരമ്മയോ? ഇന്നെന്താ സൂൎയ്യൻ ഉദിച്ചതു ഇപ്പോഴേ അറിഞ്ഞൊള്ളായിരിക്കും. മുററം അടിക്കാൻ വരുന്നതു ഉച്ചതിരിഞ്ഞിട്ടാണോ ?

ഒരു തുപ്പുകാരി ചൂല്യംകൊണ്ടു പ്രവേശിക്കുന്നു.

തുപ്പുകാരി. "കുഞ്ഞമ്മേ ! കുഞ്ഞമ്മ ഒരു വിശേഷം കേട്ടോ ?"

ഭാ. കു. "എന്തെന്നാടി, ആകാശം കീഴ്പ്പെട്ടു വീണുപോയോ ? അതോ മലയാളക്കര മുഴുവൻ കടലിൽ താണുപോയോ ?

തുപ്പുകാരി. "നമ്മുടെ ചരക്കുകച്ചവടക്കാരൻ നാരായണയ്യൻ സ്വാമിയില്ലേ: ആ സാമിയിനേ അയാളുടെ കെട്ടിയോളു ചൂലുകൊണ്ടു നല്ല അടി.

ശങ്കരൻനായർ പ്രവേശിക്കുന്നു. തുപ്പുകാരി മറയുന്നു.

ശ. നാ. കുഞ്ഞമ്മേ ! അതാ യജമാനൻ വരുന്നു. കുളന്തോണ്ടിനായ്ക്കുന്നു കൊടുക്കാനുള്ള പണം കണക്കുതിത്തു കൊടുത്തില്ലത്രേ. ഞാൻ ഒരുപ്രകാരത്തിൽ അയാളെ പറഞ്ഞയച്ചു. യജമാനനെ അയാം വഴിക്കുവെച്ചു കണ്ടുകൂടുമോ എന്തോ ?

ഭാ. കു. അയാംക്ക് എന്തുകൊടുക്കാനുണ്ടെന്നാണ് അയാം പറഞ്ഞത് ?

ശ. നാ. മുപ്പത്തഞ്ചു ഉറുപ്പികയോളം ഇനിയും ചെല്ലാനുണ്ടുപോലും. ഇവററകളെക്കൊണ്ടു വല്ലതും വേല ചെയ്യിച്ചാൽ കുടുംബം തറവാടാകാൻ പിന്നെ ഒന്നുംവേണ്ടാ. കുളംകോരികൾ എന്നല്ലേ ജാതിപ്പേരു ?

മാധവമേനോൻ പ്രവേശിക്കുന്നു.

മാ. മേ. ആരാ അവിടെ ശങ്കരാ. ആ വിശറിയും മുറുക്കാൻ ചെല്ലവും ഇങ്ങെടുക്കുക. (ശങ്കരൻ നായർ അതു രണ്ടും ഹാജരാക്കി). പിന്നെ ശങ്കരാ മമ്മതുകുഞ്ഞു കോഴിക്കോട്ടിനു പോയോ ?

ശ. നാ. ഇന്നലെത്തന്നെ പോയെന്നാണ് അവൻെറ കെട്ടിയവൾ പറഞ്ഞത്.

(ശങ്കരൻനായർ പോകുന്നു)

ഭാ. കു. ഈ തുലുക്കനെ കോഴിക്കോട്ടിന് അയച്ചത് എന്തിനാണാവോ?

മാ. മേ. ആ തങ്ങൾ വളരെ വിരുതനാണെന്നു കേട്ടു. അയാളുടെ ചികിത്സകൊണ്ടു പലക്കും ദീനം ഭേദമായി എന്നും പത്രത്തിൽ കണ്ടു. കാലത്തേ ഞാൻ ഉദിയാമ്പള്ളി നമ്പൂരിപ്പാടിന്നു ഒരാളയച്ചിട്ടു അത്രടം പോയിരുന്നു. മടങ്ങിവരുന്നവഴി കാരക്കോന്നത്തു കയ്മളുടെ വീട്ടിൽ കയറി. കയ്മളുടെ സുക്കേടു ഭേദമാക്കിയത് തങ്ങളാണെന്നു കേട്ടിട്ടാണ് അവിടെ കേറിയത്. ആൾ വളരെ യോഗ്യനാണെന്നുതന്നെയാണ് കയ്മളുടെ അഭിപ്രായം.

ഭാ. കു. ഇത്ര തിടുക്കത്തിൽ കോഴിക്കോട്ടിനു ആളയക്കാൻ ഇവിടെ വല്ല സുഖക്കേടുമുണ്ടോ ? ഉണ്ടെങ്കിലും ഈ നാട്ടിലെങ്ങും ചികിത്സക്കാരില്ലേ?

മാ. മേ. അതു കൊള്ളാം ! എനിക്കു കുറച്ചുനാളായി ഒരു സുഖക്കേടു തുടങ്ങിയിരിക്കയാണ്. ആ രോഗത്തിനു അയാളേപ്പോലെ നല്ല ചികിത്സക്കാരൻ വേറെ കാണുമെന്നു തോന്നുന്നില്ല.

ഭാ. കു. ഇതു കളിപറകയാണോ ? അതോ കാര്യമാണോ ?

മാ. മേ. ഏതു വേണമെങ്കിൽ അത്.

ഭാ. കു. ആ കങ്കാണി ഇവിടെ വന്നിരുന്നു. അയാംക്കു മുപ്പത്തഞ്ചു രൂപാ ചെല്ലാനുണ്ടുപോലും.

മാ. മേ. ആഹാ! അവൻ വല്ലാത്ത ആസാമിയാണ്. അവനെ എങ്ങനെ പറഞ്ഞയച്ചു?

ഭാ. കു. ഉദയമ്പള്ളിമനയ്ക്കൽ പോയിരിക്കയാണെന്നും നാളെ വന്നാൽ കാണാമെന്നും പറഞ്ഞയച്ചു. എന്നിട്ടു മമ്മതിനെ അയച്ചകാര്യം പറഞ്ഞില്ലല്ലോ.

മാ. മേ. അതു വളരെ ഒന്നും പറയാനില്ല. അയാം ചികിത്സയിൽ മാത്രമല്ല മനുഷ്യർക്കു നേരിട്ടറിയാൻപാടില്ലാത്ത ഏതുകാര്യങ്ങളും ഒരു സേവാമൂർത്തിയു

ടെ സഹായംകൊണ്ടു വെളിപ്പെടുത്താൻ സാമൎത്ഥ്യമുള്ളവനുമാണ്. അയാൾക്കു് അതിനു വലിയ തുകയൊന്നും കൊടുക്കുകയും വേണ്ടാ. ഒരു ദ്രപ്പാമാത്രം പീസു കൊടുത്താൽ മതി. ഉയരമ്പള്ളിമനയ്ക്കലെ മോഷണം തെളിച്ചു കൊടുത്തതു് അയാളുടെ ഒരു എഴുത്താണ്. ആ വിവരമെല്ലാം കാൎയ്യസ്ഥൻ ഉഴുത്രവാരിയർ എന്നോടു പറഞ്ഞിരിക്കുന്നു.

ഭാ. കു. അങ്ങനെയാണെങ്കിൽ അതിനു ഈ തെക്കുംവടക്കും അറിയാൻ വയ്യാത്ത കാപ്പിക്കടക്കാരൻ തുലുക്കനെയാണോ പറഞ്ഞയയ്ക്കേണ്ടതു്? നമ്മുടെ ശങ്കരൻനായരേയൊ രാമക്കുറുപ്പിനേയോ മറേറാ അയയ്ക്കാമായിരുന്നില്ലേ?

മാ. മേ. അവൎക്കു ആൎക്കും കോഴിക്കോട്ടിനു പോയി ശീലമില്ല. മമ്മതു പോയിവന്നതുകൊണ്ടു കാൎയ്യം പററിയില്ലെങ്കിൽ വഴിച്ചെലവല്ലേ നമുക്കു നഷ്ടപ്പെടുകയുള്ളു? നമ്മുടെ കൈവശത്തിലിരിക്കുന്ന നിധി പിടുങ്ങുവാൻ ആൎക്കും സാധിക്കയില്ലല്ലോ. പോരെങ്കിൽ ഞാൻ അതിനുവേണ്ടി പത്തു നൂറ് ഉറുപ്പികയോളം ചെലവാക്കി. അതിൻെറകൂടെ ഇതും എന്നുവെച്ചാൽ മതി. അതാ ഗൌളി ചൊല്ലുന്നു. അതു കറുത്ത ഗൌളിയല്ലേ എന്നു നോക്കുക.

ഭാ. കു. അതേ, അതുകൊണ്ടെന്താ?

മാ. മേ. "വാണിജ്യം, കൃഷി, ചൌൎയ്യം, ഗോ—വെന്നുള്ള വിഷയങ്ങളിൽ
കൃഷ്ണഗൌളിക്കെഴും സ്വപ്നാ-വസ്ഥ മുഖ്യോപയോഗിനി."
എനിക്കു വിശക്കുന്നു. വല്ലതും കൊണ്ടുവരിക.

(എല്ലാവരും മറയുന്നു.)

രംഗം ൩.

മാധവമേനോൻെറ പറമ്പിൻെറ ഒരു ഭാഗം.

മാധവമേനോനും തോട്ടക്കാരൻ രാമക്കുറുപ്പും പ്രവേശിക്കുന്നു.

മാധവമേനോൻ. "കുറുപ്പേ! തനിക്കു ഭൂതപ്രേതാദികളെക്കുറിച്ചു ഭയമുണ്ടോ?"

രാമക്കുറുപ്പ്. "യജമാനൻ അടുക്കലുള്ളപ്പോൾ ഏതു അറുകൊലയെയും എനിക്കു ഒരുപേടിയുമില്ല."

മാ. മേ. "ഇരുട്ടത്തു കിളയ്ക്കാൻ തനിക്കു ഒരു പ്രയാസവുമില്ലല്ലൊ?

രാ. കു. "ഇല്ല."

മാ. മേ. "എങ്കിലും അപകടമൊന്നുമുണ്ടാകാതെ സൂക്ഷിച്ചുകൊള്ളണം."

രാ. കു. "കുഴിമാന്തുവാനുള്ള സ്ഥാനം എവിടെയാണെന്നാണ് യജമാനൻ പറഞ്ഞതു്?

മാ. മേ. "പാലച്ചുവട്ടിൽനിന്നു പന്ത്രണ്ടടി പടിഞ്ഞാറോട്ടു മാറി."

രാ. കു. "ഓഹോ! അങ്ങനെതന്നെ."

മാ. മേ. "എല്ലാം തൻെറ കൈപ്പുണ്യംപോലെയിരിക്കും. എന്നാൽ പൊയ്ക്കൊള്ളുക."

(രാമക്കുറുപ്പു തൂമ്പായുംകൊണ്ടുപോകുന്നു).

മാ. മേ. "എൻെറ ഗുരുവായൂരപ്പാ! ശബരിമലശാസ്താവേ! സൎപ്പങ്ങളേ! ധൎമ്മദൈവങ്ങളേ! നിങ്ങളെല്ലാം പ്രസാദിക്കണമേ! എന്നു കണ്ണടച്ചു ധ്യാനിക്കുന്നു."

ഭാൎഗ്ഗവിക്കുഞ്ഞമ്മ പ്രവേശിക്കുന്നു.

ഭാ. കു. "പിന്ന്യേ! പിന്ന്യേ!"

മാ. മേ. "ഉം– എന്താ?"

ഭാ. കു. "നമ്മുടെ ജന്നൽവാതില്ക്കൽ ആരാണ്ടോ വന്ന് അകത്തേക്കു എത്തിനോക്കി."

മാ. മേ. "ഹേയ്! ഞാൻ ശങ്കരനെ പറമ്പിനു ചുററും കാവലിനു അയച്ചിട്ടുണ്ട്.

നീ സ്വപ്നംകണ്ടതായിരിക്കും. പോയി സമാധാനമായിരിക്കു."

ഭാഗ്യവിക്കുഞ്ഞമ്മ മറയുന്നു.

രാമക്കുറുപ്പ് (പ്രവേശിച്ച്). "എജമാനനേ പന്ത്രണ്ടടി എന്നു പറഞ്ഞതു കാലടിയാണോ. അതോ പന്ത്രണ്ടംഗുലം ഉള്ള അടിയാണോ?"

മാ. മേ. "ഓഹോ! അതൊരു ദുർഘടമായല്ലൊ. താൻ കിളച്ചുനോക്കിയതു് എവിടെയാണു്?"

രാ. കു. "കാലുകൊണ്ടു അളന്നു സ്ഥാനം കുറിച്ചാണു് ഞാൻ കിളച്ചതു്. അവിടെ ഒന്നര അടി താഴത്തിക്കുഴിച്ചിട്ടും ഒന്നും കണ്ടില്ല."

മാ. മേ. "എന്നാൽ ഇനി മറേറപ്രകാരത്തിൽ പരീക്ഷിച്ചുനോക്കുക."

രാ. കു. "അതിനു അളവുകോൽ ഒന്നും എന്റെ കൈയിൽ ഇല്ലല്ലൊ."

മാ. മേ "അതു ഞാൻ ശരിപ്പെടുത്തിത്തരാം. താൻ ഒരു വള്ളിയോ കയറോ കൊണ്ടുവരു."

[രാമക്കുറുപ്പു മറയുന്നു.

മാ. മേ. (ആത്മഗതം). "തങ്ങളുടെ എഴുത്തിൽ പന്ത്രണ്ടടി എന്നു മാത്രമാണു് പറഞ്ഞിരിക്കുന്നതു്. (പോക്കററിൽനിന്നു എഴുത്തെടുത്തു എലക്ട്രിക്കുവിളക്കിന്റെ സഹായത്തോടെ പരിശോധിച്ചുനോക്കുന്നു.) അതേ പന്ത്രണ്ടടി എന്നു തന്നെ. ജാതിയടിയോ കാലടിയോ എന്നു പറഞ്ഞിട്ടില്ല. 'താംകളുടെ ആഗ്രഹം ഏറെക്കുറെ സാധിക്കുമെന്നുതന്നെയാണു് ഗ്രഹനിലകൊണ്ടു പറയാനുള്ളതു്' എന്നും എഴുതിയിരിക്കുന്നസ്ഥിതിക്കു് അതിൽ തെററുവരുവാൻ തരമുണ്ടോ? എല്ലാററിനും ദൈവസഹായമാണു് വേണ്ടതു്. എന്റെ ഗുരുവായൂരപ്പാ! ശബരിമലശാസ്താവേ!

(മമ്മതുകുഞ്ഞു പ്രവേശിച്ചു കൈകൊണ്ടു ചില ആംഗ്യങ്ങൾ കാണിച്ചിട്ടു മറയുന്നു.)

രാമക്കുറുപ്പു പ്രവേശിക്കുന്നു.

രാമക്കുറുപ്പ്. (ആശ്ചര്യസന്തോഷങ്ങളോടെ). അയ്യടാ! കിട്ടിപ്പോയി! പൊന്നെജമാനനേ കിട്ടിപ്പോയി! ഭഗവാൻ പ്രസാദിച്ചു. വൈക്കത്തപ്പൻ സഹായിച്ചു. ഏററുമാനൂർതേവരു അനുഗ്രഹിച്ചു.

മാ. മേ. ബലേഭേഷ്! താൻതന്നെ മിടുക്കൻ. (ഭൃത്യന്റെ കൈപിടിച്ചു കുലുക്കിക്കൊണ്ടു്) ഉണ്ടായ സംഗതികളൊക്കെ രാമായണംപോലെ വിസ്തരിച്ചുപറയൂ.

രാ. കു. യജമാനൻ പറഞ്ഞതനുസരിച്ചു ഞാൻ വള്ളിയോ കയറോ തപ്പിക്കൊണ്ടു നടന്നപ്പോൾ ഒരു കമ്പു കിട്ടി. അതു ആറടി പൊക്കത്തിൽ തോട്ടത്തിനു മുള്ളുവേലികെട്ടാനായി കുറച്ചു ദിവസം മുൻപു അളന്നു കുറിച്ച അളവുകോലായിരുന്നു. അതുകൊണ്ടു അളന്നു് ഞാൻ കുഴിമാന്തുവാൻ തുടങ്ങി. ഒരടിയായി—ഒന്നരയടിയായി—രണ്ടടിയായി—ക്ലിം. തൂമ്പയുടെ അററം ഏതോ സാധനത്തിന്മേൽ തട്ടിയപോലെ ഒരു കിലുക്കം കേട്ടു്. തൂമ്പാ ഞാൻ ദൂരെ എറിഞ്ഞു. പാരക്കോലെടുത്തു മാന്തിത്തുടങ്ങി. ഒരു വലിയ ചെമ്പുപാത്രത്തിന്റെ അടപ്പാണെന്നു തോന്നി. ഞാൻ ഓടി ഇങ്ങോട്ടു പോരികയും ചെയ്തു.

മാ. മേ. നമുക്കു അങ്ങോട്ടു പോകാം. (രണ്ടുപേരും ഓടി മറയുന്നു.)

മമ്മതുകുഞ്ഞു പ്രവേശിക്കുന്നു.

മ. കു. പണം സമ്പാദിക്കണമെങ്കിൽ വേലയെടുത്തു സമ്പാദിക്കണം. കടം കിട്ടണമെങ്കിൽ നല്ല വാക്കു പറയണം. നിക്ഷേപം എടുക്കണമെങ്കിൽ പടച്ചവൻ പ്രസാദിക്കണം. അല്ലാതെ ചുമ്മാണ്ടിരുന്നാൽ വല്ലതും കിട്ടുമോ? നിക്ഷേപക്കുടം കണ്ടുപിടിക്കാൻ കോഴിക്കോട്ടിനു പോയതു മമ്മതുകുഞ്ഞാണു്. അതിനുള്ള ന്യായമായ അവകാശിയും മമ്മതുകുഞ്ഞാണു്. അല്ലാതെ വല്ലോർക്കും അതു കിട്ടുമോ? മമ്മതുകുഞ്ഞു പററിച്ച പണി ഇവരാരും അ

റിഞ്ഞിട്ടില്ല. നമ്മുടെ ഇട്ടലിപ്പാത്രം അവർ മാന്തിയെടുത്തുകൊണ്ടുപോകട്ടെ അതു പോയാൽ നമ്മക്കെന്തു വരുവാനിരിക്കുന്നു. പോട്ടെ! കൊണ്ടുപോട്ടെ! അതുകൊണ്ടു മേനോനങ്ങുന്ന് ഏഴുനില മാളിക പണിക്കട്ടെ! (ആലോചന നടിച്ചിട്ട്) ഏയ്! അതു പാടില്ല, അവർ അതു എടുത്തുകൊണ്ടു പോയാൽ നമ്മുടെ ചെമ്പു തെളിയും. അതിൽ നിക്ഷേപം ഒന്നുമില്ലെന്നു കാണുമ്പോൾ അവർ നമ്മെ വിലങ്ങുവയ്ക്കും. പിന്നെ നമ്മളെങ്ങനെ നിക്ഷേപം എടുക്കും? (വീണ്ടും ആലോചനനടിച്ചിട്ട്). ആട്ടേ! സൂത്രമുണ്ട്! ഈ കരിമ്പടം ഇട്ടു മൂടിപ്പുതച്ചുകൊണ്ട് ഒരു പൂതത്തിൻെറ വേഷംകെട്ടി അവരെ പേടിപ്പിക്കാം. അവർ ഓടിപ്പോയെങ്കിൽ നമുക്കു നിക്ഷേപക്കുടവും എടുത്തുകൊണ്ടു കടന്നുകളയാം. (മറയുന്നു).

(അണിയറയിൽ അട്ടഹാസം)

മാധവമേനോനും രാമക്കുറുപ്പും പ്രവേശിക്കുന്നു.

രാക്കുറുപ്പ്. "ഞാൻ പറഞ്ഞില്ലേ? നിക്ഷേപം എടുക്കുമ്പോൾ വല്ല ഭൂതങ്ങളും ഉപദ്രവിച്ചേക്കുമെന്ന്."

മാ. മേ. "അതു ഭൂതത്തിൻെറ നിലവിളിയാണോ ? തനിക്ക് അത് എങ്ങനെ അറിയാം ?

രാ. കു. "മനുഷ്യർ കൂകി വിളിക്കുന്നതു് കേട്ടാൽ അറിഞ്ഞുകൂടയോ? അതു ഭൂതത്തിൻെറ അട്ടഹാസം തന്നെ. ഒരു സംശയവുമില്ല.

മാ. മേ. അതിനു ഇനി നമുക്കെന്താണ് നിവൃത്തി? ഭൂതത്തിനു ഒരു വഴിപാടു കഴിച്ചാൽ പോരെ?

രാ. കു. "കണിയാരേ വരുത്തി ഒരു ഭൂതബലി നടത്തിയാൽ പിന്നെ നമുക്ക് ഒരുപദ്രവവും കൂടാതെ നിധിയെടുക്കാമെന്നാണ് തോന്നുന്നതു്.

മാ. മേ. അപ്പോൾ സംഗതി മുഴുവൻ പരസ്യമാകയില്ലേ ?

രാ. കു. അതെല്ലാം നമുക്കു രഹസ്യമായി നടത്താം. കണിയാരുമാത്രം അറിഞ്ഞാൽ മതിയല്ലോ.

മാ. മേ. നിധി എവിടെയിരിക്കുന്നുവെന്നു കണിയാരെ അറിയിക്കേണ്ട ആവശ്യവുമില്ലല്ലോ.

രാ. കു. ആവശ്യമില്ല. നാളെ രാത്രിതന്നെ ഇതു നടത്തണം.

മാ. മേ. അങ്ങനെയാവാം. താൻ അതു നല്ലപോലെ മണ്ണിട്ടു വീണ്ടും മൂടിട്ടാണോ പോന്നതു്?

രാ. കു. അതെയതേ! നേരം വെളുത്തുതുടങ്ങിയെന്നും നാളും പക്കവും നോക്കീട്ടു എടുത്താൽ മതിയെന്നും യജമാനൻ പറഞ്ഞപ്പോൾ ഞാൻ മണ്ണിട്ടുമൂടി. അപ്പോഴാണ് ഭൂതത്തിൻെറ അലച്ച കേട്ടതു്.

മാ. മേ. നമുക്കു ഒന്നുകൂടി പോയി നോക്കിയാലോ ?

രാ. കു. പൊന്നെജമാനനേ! അതിനു ഞാനില്ല. നിക്ഷേപം കിട്ടിയില്ലെങ്കിലും വേണ്ടില്ല. എനിക്കു ഭൂതത്തിൻെറ കടികൊള്ളാൻ പ്രയാസമാണ്.

മാ. മേ. ആ ശങ്കരനായിരുന്നെങ്കിൽ ഈ ഉപദ്രവം ഒന്നും ഇല്ലായിരുന്നു. അവനു ഒരു ഭൂതത്തിനെയും കിതത്തിനെയും പേടിയില്ല. പക്ഷേ എന്തിനു പറയുന്നു! "ചേട്ടനു കേറാം, ചെത്താൻ മേല; അനിയനു ചെത്താം, കേറാൻ മേല" എന്നു പറഞ്ഞതുപോലെയായി. ശങ്കരന് ഇരുട്ടത്തു കിളയ്ക്കാൻ വശമില്ല. പോരെങ്കിൽ അവനെ നമുക്ക് അത്ര വിശ്വാസവുമില്ല. അതുകൊണ്ടാണ് ഈ ഭീരുവിനെ വിളിച്ചതു്.

(ശങ്കരൻനായർ പ്രവേശിക്കുന്നു.)

ശങ്കരാ! നീ ഇപ്പോഴെങ്ങാനും ഒരു ഭയങ്കരശബ്ദം കേട്ടുവോ?

ശ. നാ. ഇല്ല.

മാ. മേ. ആഹാ! നീ ഇതുവരെ ഉറക്കമായിരുന്നോ?

ശ. നാ. അല്ലല്ല. യജമാനന്റെ കല്പനപ്പടി ഞാൻ ഈ പറമ്പിനു ചുററും കവാത്തു ചെയ്യുകയായിരുന്നു.

മാ. മേ. എന്നിട്ടു, നീ കാളിയലറംപോലെയുള്ള ഒരു ശബ്ദം കേട്ടില്ലെന്നോ?

ശ. നാ. (ആലോചിച്ചിട്ട്) ശരി ശരി—വെളുപ്പാൻകാലത്ത് കൃഷിക്കാർ കാളയെ തെളിച്ചുകൊണ്ടുപോകുമ്പോൾ വിളിക്കാറുള്ളതുപോലെ ഒരു കൂക്കുവിളി ഞാൻ കേട്ടു. അപ്പോൾ ഞാൻ പറമ്പിന്റെ വടക്കേവശത്തായിരുന്നു.

മാ. മേ. ആട്ടെ! അത് ഭൂതത്തിന്റെ നിലവിളിയാണെന്ന് നീ വിചാരിക്കുന്നുണ്ടോ?

ശ. നാ. ഏയ്! ഭൂതമുണ്ടായിട്ടുവേണ്ടേ ഭൂതത്തിന്റെ നിലവിളി ഉണ്ടാകുവാൻ? ഭൂതം എന്നൊരുവകയില്ലെന്നാണ് എന്റെ വിശ്വാസം. ഉണ്ടെങ്കിലും ഞാൻ കണ്ടിട്ടില്ല തീച്ചതന്നെ. നിങ്ങൾ വല്ലവരും കണ്ടിട്ടുണ്ടോ?

രാ. കു. ഞാൻ കണ്ടിട്ടുണ്ട്. നമ്മൾ ഇങ്ങോട്ടു ഓടിപ്പോന്നപ്പോൾ ഒരു കറത്തിരുണ്ട സ്വരൂപം എന്റെ പിറകേ കുറെ ദൂരം ഓടിവരുന്നതു ഞാൻ കണ്ടു.

ശ. നാ. ചേട്ടൻ പുറകോട്ടു നോക്കിക്കൊണ്ടാണോ ഓടിയത്?

രാ. കു. ഇടയ്ക്കു ഞാൻ രണ്ടു മൂന്നു പ്രാവശ്യം തിരിഞ്ഞുനോക്കിയപ്പോഴാണു കണ്ടത്.

മാ. മേ. ഏതായാലും ശങ്കരാ! നീ നേരം നല്ലപോലെ വെളുക്കുന്നതുവരെ ഈ പറമ്പിൽ നോക്കിക്കൊള്ളണം. ഉറക്കമിളയ്ക്കുന്നതിനു ഞാൻ പ്രത്യേകം സമ്മാനം തരാം കേട്ടോ!

ശ. നാ. അങ്ങനെ തന്നെ. (മററു രണ്ടുപേരും മറയുന്നു.)

ശ. നാ. (ചുററിനടന്നിട്ട്) ഇന്ന് ഈ പറമ്പിൽ ഏതോ ഒരു കള്ളൻ കടന്നിട്ടുണ്ടെന്നു നമുക്കു സംശയംതോന്നുന്നു. എജമാനന് എന്നെ അത്ര വിശ്വാസം പോരാ. എങ്കിലും കുഞ്ഞമ്മയ്ക്കു നല്ല വിശ്വാസമാണ്. നിക്ഷേപകുടത്തിന്റെ കാൎയ്യമെല്ലാം അറിഞ്ഞു പറയേണമെന്നു അവർ എന്നെ പ്രത്യേകം ചുമതലപ്പെടുത്തിയിരിക്കുന്നു. ഇല്ലെങ്കിലും നമ്മുടെ ചോറിന്റെ മഹത്വം കാണിക്കണമല്ലോ. അതുകൊണ്ടു പറമ്പിൽ ചുററിനടന്നു നോക്കുക തന്നെ. അതാ, അകലെ ആരോ ഒരുത്തൻ കുനിഞ്ഞുനിന്നു മണ്ണു മാന്തുന്നതുപോലെ തോന്നുന്നല്ലോ. അവന്റെ നടപടികൾ സൂക്ഷിക്കാം. ഹായ്! ഞാൻ എന്തോ ഒന്നിനെ ചവിട്ടി. പാമ്പായിരിക്കുമോ? അതേ, അതാ ഇഴഞ്ഞുപോകുന്നു. ആട്ടെ, ഈ മരത്തിന്റെ മറവിൽനിന്നു നോക്കാം. (മറയുന്നു.)

(മമ്മതുകുഞ്ഞു മേല്പറഞ്ഞരീതിയിൽ പ്രവേശിക്കുന്നു.)

മ. കു. നിധിയെടുപ്പുകാരൊക്കെ ഭൂതത്തെ പേടിച്ചു ഓടിപ്പോയി. അതുകൊണ്ടു നമുക്കു മണ്ണുമാന്താൻ ആയുധങ്ങളൊക്കെ കിട്ടി. ഇനി, ഞാൻ കുറിച്ച സ്ഥാനവും തെററിപ്പോയി എന്നു വരുമോ? പാലച്ചുവട്ടിൽനിന്ന് ഇരുപത്തൊന്നടി പടിഞ്ഞാറുമാറി എന്നാണല്ലോ തങ്ങൾ എഴുതിയിരുന്നത്. ആ അറാംപൊറന്ന മകൻ നമ്മളെയും തെററിച്ചോ. മൂന്നടി കിളച്ചിട്ടു കുഴിച്ചിട്ടും ഒന്നും കാണുന്നില്ലല്ലോ. അയ്യോ! ദേ ആരാണ്ടു വരുന്നു. ഓടിക്കളയാം. (മറയുന്നു.

(ശങ്കരൻനായർ പ്രവേശിക്കുന്നു)

ശ. നാ. അമ്പടാ! കടന്നുകളഞ്ഞോ. നിധിയെടുപ്പുകാരുടെ ഉപദ്രവംകൊണ്ടു ഇ

വിടമെല്ലാം കുണ്ടും കുഴിയും ആയിരിക്കുന്നു. ഒരു കുഴിയിൽ എന്റെ കാലു തെററി വീണിട്ടു എഴുന്നേററുനോക്കുമ്പോൾ കള്ളനെ കാണ്മാനില്ല. ഓഹോ. ഇതെന്താണ്? ഒരു കുട്ടകമോ! ചെമ്പുകലമോ! അയ്യടാ! നിധി നമുക്കു കിട്ടി. തറവാട്ടിന്റെ സുകൃതം. (ബലംപിടിച്ചു പാത്രം തുറന്നുനോക്കുന്നു) അല്ലാ, ഇതിൽ ഒന്നുമില്ലല്ലോ. അഞ്ചാറു കരിക്കൽക്കഷണം മാത്രം. (ആലോചനനടിച്ചിട്ട്) എജമാനനും കുറുപ്പുചേട്ടനും കൂടെ സ്വർണ്ണമെല്ലാം എടുത്തേച്ചു പൊട്ടപ്പാത്രം മാത്രം എനിക്കുവേണ്ടി ഇട്ടേച്ചുപോയിരിക്കയാണ്. കൊള്ളാം നല്ല പണി! (മറയുന്നു) (തുടരും)

---

## ഗ്രന്ഥവിഹാരം.

### (൧) കുന്നംമൂച്ചിപ്പള്ളി

ചിററാട്ടുകര ശ്രീമാൻ ജോസേഫ് പുലിക്കോടൻ അവർകളാൽ വിരചിതമായ ഒരു ചെറുകൃതിയാണ് കുന്നംമൂച്ചിപ്പള്ളി. ഒരു ദേവാലയചരിത്രമാണ് ഇതിലെ കഥാവസ്തുവെന്നു പേരുകൊണ്ടുതന്നേ നമുക്കു മനസ്സിലാക്കാം. പൊതുജനോപകാരം ഈ പുസ്തകത്തെസംബന്ധിച്ചു തല്ക്കാലം വിരളമായിരിക്കാനാണിടയുള്ളതെങ്കിലും കാലാന്തരത്തിൽ ഒരു ചരിത്രരേഖയായിത്തീരാനുള്ള യോഗ്യത ഇതിനുണ്ടെന്നുള്ളതു തീർച്ചതന്നെ. മുഖവുരമുതൽ അവസാനംവരെ ഞങ്ങൾ വായിച്ചുനോക്കി കവിത അക്ലിഷ്ടമായ ഒരു രീതിയെയാണ് ആശ്രയിച്ചിരിക്കുന്നതെന്നു പറയുന്നതിൽ അതിശയോക്തിയുണ്ടെന്നു തോന്നുന്നില്ല.

“വിദ്യാനികേതനബീജത്തെസ്ഥാപിച്ചു-
ത്തിട്ടിക്കിലിദ്ദേഹംതന്നെയാദ്യം
താനെമുളച്ചുയർന്നുതഴച്ചിപ്പോൾ
ജ്ഞാനത്തണലേകും വൃക്ഷമായി
ക്കൊമ്പുകൾതോറും ഗുരുപികശ്രേണിവ-
ന്നമ്പുററു പഞ്ചമം പാടുന്നേരം
ഉണ്ണിക്കിടാങ്ങളുതിൻചോടേ മേളിച്ചു
കണ്ണിന്നു കൌതുകം ചേർത്തിടുന്നു.”

ഇത്യാദികളായ വിശിഷ്ടകല്പനകളും ഇതിൽ ധാരാളമുണ്ടു.

‘എന്നാൽ മേരിസ്തവത്തിൽ” വിശുദ്ധമേരിയെ മുനമ്പേ പൂരപ്പുനമ്പേ കമ്പേ വരമ്പേ എന്നെല്ലാം സംബോധനം ചെയ്തതു് ഒട്ടും നന്നായെന്നു ഞങ്ങൾക്കഭിപ്രായമില്ല. എന്നുമാത്രമല്ല ചില ഇടങ്ങളിൽ വിരുദ്ധാർത്ഥത്തെ ദ്യോതിപ്പിക്കുന്നില്ലേ എന്നുപോലും സംശയിക്കേണ്ടിയിരിക്കുന്നു. ‘അവർകൾ ഭ്രൂവി” എന്നിടത്തു് പ്രാകടധ്വനിയില്ലാത്തച്ചില്ലിന്റെ സഹായത്തോടുകൂടി “ക” ഗുരുവാക്കിയതു് വൃത്തശാസ്ത്രസംബന്ധമായ ജ്ഞാനത്തിന്റെ കുറവുകൊണ്ടായിരിക്കാം.

മാനേജർ ദിവ്യരത്നം പ്രസ്സ് മററം എന്ന മേൽവിലാസത്തിൽ അപേക്ഷിച്ചാൽ ഒരണ വിലയ്ക്കു പ്രസ്തുതകൃതി ഏവർക്കും സുലഭമാണ്.

### (൨) സാരസ്വതം.

പന്തളം കോയിസ്റ്റോണത്തു കെ. പി. രാമൻപിള്ളയാൽ ഉണ്ടാക്കപ്പെട്ട ഒരു ചെറുപദ്യകൃതിയാണ് സാരസ്വതം. മംഗളം, ഭഗ്നാശയനായ ഒരു കാമുകന്റെ നിരാശ, ഉണ്ടാകുമാനന്ദമെന്നും നിസ്സംശയം, ഹിമകണം, ദർശനഭ്രാന്തി അഥവാ വിരഹവിഭ്രമം, ശുകബന്ധനം, ദീപദർശനം ഇങ്ങിനെ ഭിന്നവിധവൃത്തങ്ങളിൽ എഴുതിയിട്ടുള്ള ഏഴു വിഷയങ്ങളാണിതിൽ അടങ്ങിയിരിക്കുന്നതു്. കവിത ആകപ്പാടെ നവീനരീതിയെതന്നെ ആശ്രയിച്ചുകാണുന്നു. സംക്ഷിപ്തങ്ങളായ വിവരണങ്ങളാണെങ്കിലും ഈ യുവസാഹിത്യകാരനു ആശയസമ്പാദനത്തിലൊ അവയെ ക്രമപ്പെടുത്തുന്നതിലൊ വലിയ വിഷമമൊന്നും നേരിട്ടിട്ടില്ലെന്നു ഗ്രന്ഥം ഒരാവർത്തി വായിച്ചുനോക്കിയാൽ ഏവർക്കും മനസ്സിലാകുന്നതാണ്. മിസ്റ്റർ രാമൻപിള്ള ഇനിയും ഇതിലും ഉൽകൃഷ്ടങ്ങളായ കൃതികൾ നിർമ്മിച്ചു കൈരളിയെ സന്തോഷിപ്പിക്കട്ടെ എന്നുമാത്രമേ ഞങ്ങൾ പറയുന്നുള്ളു. വിദ്യാഭിവർദ്ധിനിപ്രസ്സിൽ അച്ചടിച്ചിട്ടുള്ള ഈ പുസ്തകം ആകൃതിയിലും വളരെ നന്നായിട്ടുണ്ടു്.

## കുറിപ്പുകൾ.

പഞ്ചാബിലെ സിംഹവൎയ്യൻ. എന്ന അപരാഭിധാനത്താൽ ശോഭിതനായിരുന്ന ദേഹവും ഭാരതീയനേതാക്കന്മാരിൽ അഗ്രേസരനും ആൎയ്യസമാജപ്രവൎത്തകന്മാരിൽ പ്രധാനിയും ആയിരുന്ന ലാലാലജപതറായി അവർകൾ ഈ നവംബർ ൧൭-ാംനു ഹൃദയസ്പന്ദനംമൂലമുണ്ടായ രോഗത്താൽ പെട്ടെന്നു നിൎയ്യാതനായ വിവരം അറിഞ്ഞിട്ടില്ലാത്തവർ പത്രപായനാലോകത്തിൽ അധികംപേരുണ്ടായിരിക്കുമെന്നു വിചാരിക്കുന്നില്ല. സാമ്രാജ്യനിയമനിൎമ്മാണസഭയുടെ ആരംഭംമുതൽ അതിലെ ഒരു സാമാജികനായിരുന്ന ഇദ്ദേഹം, ഈയിടകുറച്ചു മുമ്പു സൈമൺകമ്മീഷനെതിരായി നടത്തിയ നിസ്സഹകരണസംഘത്തിൽ നേതൃത്വം വഹിച്ചുകൊണ്ടുപോയപ്പോൾ പോലീസ്സുകാർ എതിൎക്കുകയും അവിടെവെച്ചു പല പരുക്കൾ പററുകയും ചെയ്യുകയുണ്ടായി. ഇതുനിമിത്തമൊ എന്തൊ അധികം താമസിയാതെ ഇദ്ദേഹം നിൎയ്യാതനാകയാണു് ചെയ്തതു്. പോലീസ്സുകാരിൽനിന്നുണ്ടായ ദണ്ഡനങ്ങൾനിമിത്തമാണു് ഇദ്ദേഹത്തിനു മരണം ഇത്രപെട്ടെന്നു സംഭവിച്ചതെന്നുള്ളതിനെപ്പററി ഇൻഡ്യയിൽ ആകപ്പാടെ വലിയ ബഹളം നടക്കുകയും ബ്രിട്ടീഷുപാർലിമെൻറിൽപോലും ഇതിനെപ്പററി ചോദ്യമുണ്ടാകയും ചെയ്തു. ഇദ്ദേഹത്തിൻെറ ഓൎമ്മയെ നിലനിറുത്താനായി "ലാലാജിദിനം" എന്ന പേരിൽ ഒരു ദിവസം നിശ്ചയിക്കുകയും ഈ നവംബർ ൨൯-ാംനു ഇൻഡ്യായുടെ നാനാഭാഗങ്ങളിലും അനുശോചനയോഗങ്ങൾ കൂടുകയും ഓരൊ നിശ്ചയങ്ങൾ പാസ്സാക്കുകയുമുണ്ടായി. ഇദ്ദേഹത്തിൻെറ സ്മരണയെ യഥായോഗ്യം നിലനിറുത്താനായി നാലുലക്ഷം രൂപായിൽ കുറയാത്ത ഒരു സംഖ്യ പിരിച്ചെടുക്കുന്നതിനുവേണ്ടി മഹാത്മാ ഗാന്ധി, ഡാക്ടർ അൻസാരി, പണ്ഡിതമോട്ടിലാൽ നെഹറു മുതലായ നേതാക്കന്മാർ ചേൎന്നു് ഒരു വിജ്ഞാപനം പ്രസിദ്ധപ്പെടുത്തി പണപ്പിരിവു നടത്തുകയും ചെയ്തുതുടങ്ങിയിരിക്കുന്നു. ഗംഭീരപുരുഷകേസരിയായിരുന്ന ഇദ്ദേഹത്തിൻെറ ഒരു ഛായാപടം അന്യത്ര ചേൎത്തിട്ടുണ്ടു്.

---

## വള്ളത്തോൾ.

കൊച്ചീമഹാരാജാവുതിരുമനസ്സിലെ ഇക്കഴിഞ്ഞ ആട്ടത്തിരുനാൾ പ്രമാണിച്ചു പലൎക്കും പല ബഹുമതികൾ ദാനംചെയ്ത കൂട്ടത്തിൽ മഹാകവി വള്ളത്തോൾ നാരായണമേനോൻ അവർകൾക്കു "കവിസാൎവ്വഭൌമൻ" എന്ന സ്ഥാനം കല്പിച്ചുകൊടുത്ത വിവരം പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഈ സ്ഥാനലബ്ധിയിൽ ഇദ്ദേഹത്തെ അനുമോദിച്ചുകൊണ്ടു കൊച്ചീസംസ്ഥാനത്തു പല സ്ഥലങ്ങളിലും മംഗളപത്രസമൎപ്പണങ്ങളും അനുമോദനയോഗങ്ങളും കൂടുകയുണ്ടായി. ഈയിട തിരുവനന്തപുരത്തു എത്തിയ ഇദ്ദേഹത്തിനു അവിടെയും മംഗളപത്രസമൎപ്പണങ്ങളും അനുമോദനയോഗങ്ങളും ഉണ്ടായതായി അറിയുന്നു. മിസ്റ്റർ മേനോൻെറ ഒരു ഛായാപടം അന്യത്ര ചേൎത്തിരിക്കുന്നു.

---

## ചക്രവൎത്തിതിരുമനസ്സുകൊണ്ടു്.

ഇൻഡ്യാചക്രവൎത്തിയായ ജോൎജ്ജുപഞ്ചമൻ തിരുമനസ്സിലേക്കു ഈയിട ചില്ലറയായി ഒരാലസ്യം ഉണ്ടാകയും ഏതാനും ദിവസത്തേക്കു് അവിടുത്തെ ഡാക്ടറന്മാരും ചക്രവൎത്തിതിരുമനസ്സിലെ പ്രജകളായി ലോകത്തിൻെറ നാനാഭാഗങ്ങളിലുമുള്ള പ്രജാസഞ്ചയവും ആശങ്കാഭരിതരായിത്തീരുകയും ചെയ്തു. എങ്കിലും അതു ക്രമേണ കുറഞ്ഞുവരുന്നതായും അപകടനില മിക്കവാറും വിട്ടതായും ഡാക്ടറന്മാർ പ്രഖ്യാപനം ചെയ്തിരിക്കുന്നു. ലോകത്തിലുള്ള ചക്രവൎത്തിമാർ, രാജാക്കന്മാർ, മററു ഭരണാധികാരികൾ മുതലായ എല്ലാവരിലുംവെച്ചു സൎവ്വപ്രകാരേണയും പൂജ്യനായ ചക്രവൎത്തിതിരുമനസ്സിലേക്കു ആലസ്യം ആണെന്നു കേട്ടതുമുതൽ ലോകത്തിലുള്ള സൎവ്വജനങ്ങളും വളരെ ആശങ്കയോടുകൂടിയാണു് കഴിച്ചിരുന്നതെന്നുള്ളതു ഇതുസംബന്ധിച്ചുള്ള കമ്പിവാൎത്താവിതരണങ്ങൾ വായിക്കുന്നതിനും സംഗതിയുടെ സൂക്ഷ്മാവസ്ഥ ഗ്രഹിക്കുന്നതിനും ജനസാമാന്യം കാണിച്ച തിടുക്കവും ഇതു ലോകത്തിലെവിടെയും കഴിയുന്നതും വേഗത്തിൽ അറിയിക്കുന്നതിനു വൎത്തമാനപ്പത്രക്കാരും റായിട്ടരും ചെയ്ത ശ്രമങ്ങളുംകൊണ്ടു ഏറക്കുറെ അനുമാനിക്കാവുന്നതാണു്. ഇതുനിമിത്തം തെക്കെ ആഫ്രിക്കായിൽ സന്ദൎശനത്തിനും നായാട്ടിനുമായി പോയിരുന്ന വെയിത്സ്‌രാജകുമാരൻ തൻെറ സഞ്ചാരപരിപാടി മാററി ഉടനെ ഇംഗ്ലണ്ടിലേക്കു പുറപ്പെടുകയും ചെയ്തു.

## ജനറൽബൂത്ത്.

രക്ഷാസൈന്യക്കാരുടെ നേതാവായ ജനറൽബൂത്തിനു ദീനമാരംഭിക്കുകയും അതു മൂർച്ഛിച്ചു ഏററവും ആപൽക്കരമായഘട്ടത്തിലെത്തുകയും ചെയ്തു എങ്കിലും അതു ക്രമേണ സുഖംപ്രാപിച്ചു ഇപ്പോൾ അപകടനില ഒഴിഞ്ഞിരിക്കുന്നതായി കാണുന്നു. ജനറൽബൂത്തിന്റെ പിൻഗാമി ആരായിരിക്കണമെന്നുള്ളതിനേപ്പററിയും മററും ആലോചന നടന്നസ്ഥിതിയ്ക്കു ഇദ്ദേഹത്തിന്റെ സുഖക്കേടു ഏററവും അപകടകരമായനിലയെ പ്രാപിച്ചിരുന്നു എന്നുള്ളതിനു സംശയമില്ല. ജനറൽബൂത്ത് നേതൃത്വം വഹിക്കുന്ന രക്ഷാസൈന്യക്കാരും അവരുടെ സ്ഥാപനകളും തിരുവിതാംകൂർ കൊച്ചിസംസ്ഥാനങ്ങളിൽ ധാരാളമുള്ളതിനാൽ അവർക്കെല്ലാം ഈ വാർത്ത ഏററവും സന്തോഷകരമായ ഒന്നാണെന്നുള്ളതിനു സംശയമില്ല.



## തിരുവിതാംകൂർ മഹാരാജാവുതിരുമനസ്സുകൊണ്ടും സ്കൌട്ടുറാലിയും.

ഈയിട തിരുവനന്തപുരത്തുവെച്ചു നടന്ന സ്കൌട്ടുസമ്മേളനാവസരത്തിൽ മഹാരാജാവുതിരുമനസ്സുകൊണ്ടു അവരെ ആശംസിച്ചു ഇംഗ്ലീഷിൽ ഒരു പ്രസംഗം ചെയ്യുകയുണ്ടായി അതിന്റെ ഏകദേശമായ ഒരു ചുരുക്കം താഴെ ചേർക്കുന്നു :—

തിരുവിതാംകൂറിലെ സ്കൌട്ടുബാലന്മാരേ! മഹതികളേ! മഹാന്മാരേ!

നിങ്ങൾ നമുക്കു നല്കിയ സ്വാഗതത്തിനും നമ്മുടെ ജന്മനാൾ പ്രമാണിച്ചു ചെയ്തു മംഗളാശംസകൾക്കുമായി നാം നിങ്ങൾക്കു നന്ദിപറഞ്ഞുകൊള്ളുന്നു.

ഇപ്പോൾ ഇവിടെ ആഗതനായിരിക്കുന്നതിലും കർണ്ണൽക്രോസ്സുവെയിററിനും മിസ്റ്റർ വാട്സ്സിനും സ്വാഗതംചെയ്യുന്നതിലും നമുക്കു വളരെ സന്തോഷമുണ്ടെന്നു നാം നിങ്ങളോടു ഉറപ്പുപറഞ്ഞുകൊള്ളുന്നു. അവർക്കു ഈ പ്രസ്ഥാനത്തിലുള്ള ശുഷ്കാന്തി സ്കൌട്ടുസംഘത്തിന് ഏററവും പ്രധാനമായ ഒരു കാര്യമാണ്. നാംതന്നെ ഒരു സ്കൌട്ടാണ്. നമുക്ക് ഈ പ്രസ്ഥാനത്തോടു വളരെ താല്പര്യമുണ്ടു്. പോരെങ്കിൽ നമ്മുടെ ട്യൂട്ടർ കാപ്ടൻ ഹാർവ്വി ഈ സംസ്ഥാനത്തെ സ്കൌട്ടുകമ്മീഷനറായി നിയമിതനായിരിക്കുന്നസ്ഥിതിയ്ക്കു ഈ പ്രസ്ഥാനത്തോടു നമുക്കുള്ള ആ പ്രതിപത്തി തുടൎന്നുകൊണ്ടിരിക്കുമെന്നും നമ്മാൽ കഴിവുള്ള എല്ലാ നന്മകളും സ്കൌട്ടുപ്രസ്ഥാനത്തിനു ചെയ്യുന്നതാണെന്നും നാം നിങ്ങളോടു വിശേഷിച്ചു പറയേണ്ടയാവശ്യമുണ്ടെന്നു തോന്നുന്നില്ല.

സംസ്ഥാനത്തിന്റെ നാനാഭാഗത്തുനിന്നുമായി ഇത്ര വളരെ സ്കൌട്സ്സു ഇവിടെ സന്നിഹിതരായിരിക്കുന്നതായി കാണുന്നതിൽ നമുക്കു സന്തോഷമുണ്ടു്. ഇതിൽ കൂടുതൽ സ്കൌട്സ്സിന്റെ സാന്നിദ്ധ്യത്തെ സാംക്രമികരോഗം തടസ്സപ്പെടുത്തിയതിൽ മാത്രമെ നമുക്കു ഖേദമുള്ളൂ. സ്കൌട്സ്സു ആയപ്പോൾ ചെയ്ത പ്രതിജ്ഞയ്ക്കു ലംഘനംവരാതിരിക്കാൻവേണ്ടി ഇവിടെ ആഗതരായിരിക്കുന്ന നിങ്ങളെ അക്ഷരാൎത്ഥമായും ആന്തരമായും സ്കൌട്ടുനിയമങ്ങളോടു വേണ്ട അനുസരണത്തിന്റെ പ്രാധാന്യത്തെ നാം ഹൃദയംഗമമായി അനുസ്മരിപ്പിച്ചുകൊള്ളുന്നു.

നിങ്ങളുടെ സ്വാഗതത്തിനും അഭിനന്ദനങ്ങൾക്കുംവേണ്ടി നാം ഒരിക്കൽകൂടി നന്ദിപറകയും നാം തമ്മിൽ വീണ്ടും കാണുന്നതുവരെ നിങ്ങൾക്കെല്ലാം മംഗളം ആശംസിക്കുകയും ചെയ്തുകൊള്ളുന്നു.

---

## ആവശ്യമുണ്ടു്

ഭാഷാപോഷിണിയുടെ ൧൧൦൨ ചിങ്ങം മുതൽ ൧൧൦൩ കുംഭംവരെയുള്ള ലക്കങ്ങൾ ആവശ്യമുണ്ടു്.

മിസ്റ്റർ കെ. എം. മാത്തുള്ളമാപ്പിള എഴുതിയിട്ടുള്ള "വിമലാദേവി"യുടെ അച്ചടിച്ച പഴയ പതിപ്പു വല്ലവരുടെയും കൈവശമിരിപ്പുണ്ടെങ്കിൽ അറിയിച്ചാൽ വില അയച്ചുതന്നു വരുത്തിക്കൊള്ളാം.

മാനേജർ,
ഭാഷാപോഷിണി,
തിരുവിതാംകൂർ.
കോട്ടയം.



ഈയിടെ നിര്യാതനായ

ലാലാലജപതിറായി.



കവി സാർവ്വഭൌമൻ

വള്ളത്തോൾ നാരായണമേനോൻ.

# തിരുവിതാംകൂർ പീപ്പിൾസ് ബാങ്കു (ക്ലിപ്തം).

## ഹെഡ് ആപ്പീസ് തലവടി.

ശാഖകൾ:— എടത്വാ, കോട്ടയം, ആലുവാ, ആലപ്പുഴ.

| | |
|---|---|
| മൂലധനം പിരിഞ്ഞുകിട്ടിയതു | രൂപാ 1,00,000 |
| ഓഹരിക്കാരുടെ ബാദ്ധ്യത | രൂപാ 1,00,000 |
| കരുതൽ ധനം | രൂപാ 24,000 |

## നായകന്മാർ.

(1) മിസ്റ്റർ സി. പി. മാത്തൻ ബി. എ., ബി. എൽ., മാനേജിംഗ് ഡയറക്ടർ, ക്വയിലോൺ ബാങ്ക് ക്ലിപ്തം, കൊല്ലം.

(2) ,, ചെറിയാൻ പുതിയോട്ട് ബി. എ., മാനേജിംഗ് ഡയറക്ടർ, വെസ്റ്റ് കോസ്റ്റ് ഇൻഡസ്ട്രിയൽ കമ്പനി ക്ലിപ്തം, തിരുവല്ലാ.

(3) ,, പി. എം. മാണി ബി. ഇ., മാനേജിംഗ് ഡയറക്ടർ, ട്രോപ്പിക്കൽ പ്ലാൻറേഷ്യൻസ് ക്ലിപ്തം, കോട്ടയം.

(4) ,, കൊച്ചുമ്മൻ, മാനേജിംഗ് ലസ്സി, മാൻകുളംതോട്ടം, ആലുവാ.

(5) ,, പി. കെ. ഏബ്രഹാം, വയലിപ്പറമ്പിൽ, ചൊവ്വര.

(6) ,, ഏ. കെ. ഏബ്രഹാം ബി. ഏ. (സെക്രട്ടറി), തലവടി.

(7) ,, ഏ. ഏ. ഏബ്രഹാം (മാനേജർ), ആലപ്പുഴ.

ആണ്ടിൽ നൂററുക്കു ഒൻപതുവീതം പലിശയ്ക്കു സ്ഥിരംഡിപ്പോസിററും ഏഴരവീതം പലിശയ്ക്കു സേവിംഗ്സ് ബാങ്ക് ഡിപ്പോസിററും സ്വീകരിക്കുന്നു. മററു ബാങ്കുകാർ ചെയ്യുന്ന സകല ജോലികളും നടത്തുന്നതാകുന്നു.

കൂടുതൽ വിവരങ്ങൾ ഹെഡ് ആപ്പീസിൽനിന്നോ ശാഖകളിൽനിന്നോ ലഭിക്കുന്നതാണ്.

ഏ. കെ. ഏബ്രഹാം ബി. ഏ.

സെക്രട്ടറി.

# വില്പനയ്ക്കുള്ള പുസ്തകങ്ങൾ

| | രൂ. | ണ. | പൈ |
|---|---|---|---|
| ഭാഷാപോഷിണി ഒരു കൊല്ലത്തേതു ഒരുമിച്ചു ബയണ്ടുചെയ്തിട്ടുള്ളതു് | ൨ | ൮ | ൦ |
| നിമ്മ: മലയാളമനോരമയിൽ ഖണ്ഡശ്ശഃ പ്രസിദ്ധപ്പെടുത്തിയിരുന്നതു് | ൦ | ൮ | ൦ |

ദു രങ്കനാഥം
സത്യം ജയിക്കും
ഈശ്വരകാരുണ്യം
ലോകാതിശയം
ഇൻഡ്യയുടെ തല്ക്കാലസ്ഥിതി
മാതൃകാരാജ്യം
ആൻഡ്രൂ കർണ്ണേഗി
കിച്ചനർ പ്രഭു
ദാദാബായി നവറോജി
ചാരതന്ത്രം
ഇൻഡ്യയിലെ പാഴ്സികൾ

നേരെ മുകളിൽ കാണുന്ന ൧൧ പുസ്തകങ്ങൾ പൊതുജനോപകാരാർത്ഥം നടത്തുന്നതെന്നു വിശ്വാസയോഗ്യമായ അറിവു തരുന്ന വായനശാലകൾക്കോ, സംഘങ്ങൾക്കോ, പള്ളിക്കൂടങ്ങൾക്കോ വിലകൂടാതെ അയച്ചുകൊടുക്കുന്നതാണു്.

തപാൽക്കൂലി പാക്കിങ്ങ് ചാൎജ്ജ് മുതലായവക്കായി ൪ ണ. സ്റ്റാമ്പോടുകൂടി അപേക്ഷിക്കുന്ന മേൽ പ്രസ്താവിച്ച എല്ലാവൎക്കും ടി പുസ്തകങ്ങൾ സൌജന്യമായി അയച്ചുകൊടുക്കുന്നതാണു്.

മാനേജർ,
ഭാഷാപോഷിണി,
മനോരമാമന്ദിരം,
കോട്ടയം.

---



---


Printed at the C. M. S. Press, Kottayam
&
Published by K. M. Mathulla Mappillay, Manorama Mandiram, Kottayam—1926.